# THE KAUMUDI
or
## THE MALABAR PUNCH

A new illustrated weekly in book form published at Trivandrum every Monday.

Wanted agents throughout Travancore, Cochin and Malabar and in Bombay, Calcutta and Madras.

Annual Subscription Rs 4—0—0 Single Copy one anna

The best medium for advertisement

For rate card apply to:—

Manager, The Kaumudi,
Pettah-Trivandrum.

---

# കൗമുദി

## വരിസംഖ്യവിവരം

(എല്ലാറ്റേയ്ക്കുംഴം മുൻകൂർ)

**അഞ്ചലിൽ**

| | |
|---|---|
| ഒരാണ്ടത്തേയ്ക്കു് | 4—0—0 |
| മൂന്നുമാസത്തേയ്ക്കു് | 1—0—0 |

**ഇൻഡ്യയ്ക്കു പുറമേ**

| | |
|---|---|
| ഒരാണ്ടത്തേയ്ക്കു് | 6—0—0 |
| 6 മാസത്തേയ്ക്കു് | 3—0—0 |

ഒററപ്രതി ഒരണ

---

## കേരളകൗമുദി

കേരളത്തിൽ ഏററവും പ്രചാരമുള്ള
ഞായറാഴ്ചപ്പത്രം

പത്രാധിപർ : സീ. വി. കുഞ്ഞുരാമൻ

വരിസംഖ്യ ആണ്ടിൽ 4 രൂപ.

ഒററപ്രതി വില അണ ൧

കേരളത്തിൻെറ നാനാഭാഗങ്ങളിലും
ഏജൻറന്മാരെ ആവശ്യമുണ്ടു്.

കൂടുതൽ വിവരങ്ങൾ എഴുതിച്ചോദിക്കുക.

മാനേജർ
കേരളകൗമുദി
പേട്ട-തിരുവനന്തപുരം.

---

# ആവശ്യമുണ്ട്

വിനോദചിത്രങ്ങളും, ഫോട്ടോകളും ആവശ്യമുണ്ടു്. തക്കതായ പ്രതിഫലം നൽകുന്നതാണു്.

മാനേജർ,
കൗമുദി, സ്റ്റേഷൻവ്യൂ,
പേട്ട, തിരുവനന്തപുരം.

# കൗമുദി

പുസ്തകം 1 | തിരുവനന്തപുരം 1113 തുലാം 2 | ലക്കം 3

## പ്രതിവാരചിന്തകൾ

എല്ലായ്പോഴും പ്രക്ഷോഭണങ്ങൾ ജോടിയായിട്ടാണ് കണ്ടിട്ടുള്ളത്. ജോടിയില്ലെങ്കിൽ പ്രക്ഷോഭണമില്ല. നിവർത്തന പ്രക്ഷോഭണം നടന്നപ്പോൾ അതിനെതിരായി ഒരു പ്രക്ഷോഭണം മന്നത്തുപത്മനാഭപിള്ള, മലയാളരാജ്യം, ഭാരതപത്രിക, ഈ മൂന്നു മൂർത്തികളുംകൂടി നടത്തി. അങ്ങനെ നടന്ന പ്രക്ഷോഭണം ഗവർമെൻറിൻെറ കമ്മ്യൂണൽ അവാർഡും സി. കേശവൻെറ ബന്ധനവും കൊണ്ടു ഒന്നമന്നിരുന്നു. സി. കേശവൻ ജയിലിൽനിന്നു മുക്തനായി. അനുമോദനങ്ങളും ആഘോഷങ്ങളും ഉണ്ടാകുമെന്നു നേരത്തെ മനസ്സിലാക്കി അതിനെ നിരോധിക്കുവാൻ ഉപജാപങ്ങൾ ഉണ്ടായി. ജയിലിൽ പോക്കും മോചനവും അനുമോദനവും ബ്രിട്ടീഷ് ഇൻഡ്യയിൽ ധാരാളം കണ്ടു പരിചയിച്ചിരുന്ന സർ. സി. പി., ദിവാൻജിയായിരുന്നതുകൊണ്ട് നിരോധനമൊന്നും ഉണ്ടായില്ല. അനുമോദനം പൊടിപൊടിച്ചു നടന്നു. ചില പ്രസംഗങ്ങളും ഉണ്ടായി. പ്രസംഗങ്ങളെടുത്തു വച്ച് മലയാളരാജ്യവും ഭാരതപത്രികയും ഭാഷ്യങ്ങളും മഹാഭാഷ്യങ്ങളും എഴുതിത്തുടങ്ങി. ഒന്നുകിൽ ഈ പ്രകടനങ്ങളെ ഗവണ്മെൻറ നിരോധിക്കണം അല്ലെങ്കിൽ ജനങ്ങൾ നിരോധിക്കണം എന്ന് ഭാരതപത്രിക ഖണ്ഡിച്ചു പറഞ്ഞു നിർത്തിയിരിക്കുന്നു.

* * *

ഭാരതപത്രിക ഒന്നും അറിയാതെയും ഒന്നും ഉദ്ദേശിക്കാതെയും ഒന്നും പറയുന്ന പത്രമല്ല. ഭാരതപത്രികയ്ക്കു ഉദ്ദേശങ്ങൾ പലതാണ്. സി. കേശവനെ ജയിലിനകത്തായാലും പുറത്തായാലും ഉപദ്രവിക്കണമെന്നു ഒരു വ്രതം ആ പത്രികയ്ക്കുണ്ട്. ആ വ്രതം ഉണ്ടായതിനെക്കുറിച്ചു അത്ഭുതപ്പെടുവാനുമില്ല. പുതുപ്പള്ളി കൃഷ്ണപിള്ള, കോട്ടൂർ കുഞ്ഞുകൃഷ്ണപിള്ള ഇങ്ങനെ രണ്ടുപേരാണ് അതിൻെറ പത്രാധിപന്മാർ. അവർ രണ്ടുപേരും സി. കേശവനും "കയറൊന്നിൽ പിരി മൂന്ന് പിരി മൂന്നിൽ കയറൊന്നു'," എന്നപോലെ കഴിഞ്ഞവരാണ്. പുതുപ്പള്ളിയുടെ ഒരു തിരഞ്ഞെടുപ്പിൽ കേശവൻ പ്രാണവികാരമെടുത്തു സഹായിച്ചു. കോട്ടൂർ കുഞ്ഞുകൃഷ്ണപിള്ളയുടെ തിരഞ്ഞെടുപ്പിനും, അതുപോലെ സഹായിച്ചു. അന്നു പുതുപ്പള്ളി കരുനാഗപ്പള്ളിയിലും കോട്ടൂർ കൊല്ലത്തുമായിരുന്നു. രണ്ടുപേരുടേയും നിയമസഭാ ജീവിതം രണ്ടു ദിക്കുകാർക്കും ബോധിക്കാതെ വരികയാൽ രണ്ടിടത്തും രണ്ടുപേർക്കും നിൽക്കുവാൻ പിന്നെ നിർവ്വാഹമില്ലാതെ വന്നു. അപ്പോഴാണ് പുതിയ റഗുലേഷൻ വന്നു കൊല്ലം രണ്ടായി പങ്കിട്ടത്. രണ്ടുപേരും അവിടെ കയറിനിന്നു. കരുനാഗപ്പള്ളിക്കാരൻ പടിഞ്ഞാറെകൊല്ലത്തും, പടിഞ്ഞാറേ കൊല്ലക്കാരൻ കിഴക്കേകൊല്ലത്തും കയറിനിന്നു. കൊല്ലത്തെ രണ്ടു സീററു

കളിൽ ഒന്നു ഈഴവനു കൊടുക്കണമെന്നു കേശവൻ തന്റെ വിശ്വസ്തന്മാരായ ഈ രണ്ടു ചങ്ങാതികളോടും അവരുടെ കൂട്ടുകാരായ മററു ചങ്ങാതികളോടും ആലോചിച്ചു. കാര്യംനടപ്പില്ലെന്നു കണ്ടു കേശവൻ കൂട്ടുവിട്ടു.

* * *

അങ്ങനെ നിവർത്തനം ഉണ്ടായി. നിവർത്തന ഫലമോ എന്തോ, കൊല്ലവും കൊട്ടാരക്കരയും കൂട്ടിച്ചേർത്ത് ഒരു മണ്ഡലം ഉണ്ടാക്കി. അതിൽ രണ്ടുസീററു റിസർവ്വുചെയ്തു, ഒരു സീററ് ചുണയുള്ളവർക്കായി ഒഴിഞ്ഞുവച്ചു. കൊല്ലവും കുന്നത്തൂരുംചേർത്തു ഒരു കൌൺസിൽ മണ്ഡലം ഉണ്ടാക്കി അവിടെയൊരു സീററിനു ഏർപ്പാട് ചെയ്തു മാവേലിക്കരയും കുന്നത്തൂരും ചേർത്തു രണ്ടു അസംബ്ളി സീററുണ്ടാക്കി. ഒന്നൊഴിച്ചിട്ടു ഒന്നു റിസർവ് ചെയ്തു. അസംബ്ളിസീററിനു കൊല്ലം കൊട്ടാരക്കര നിന്നാൽ രണ്ടു പേർക്കും ഗുണമില്ലെന്നു മനസ്സിലാക്കി, രണ്ടുപേരും കൂട്ടുവിട്ടു കൂട്ടമാററ വിദ്യ പ്രയോഗിച്ചു. ദാമോദരനാശാന്റെ നിഴലായിട്ടു ഒരാൾ അസംബ്ളിയിലും മറെറയാൾ കൌൺസിലിലും പ്രവേശിച്ചു. അടുത്ത തിരഞ്ഞെടുപ്പിനുമുമ്പു ഉദ്യോഗം കിട്ടിയില്ലെങ്കിൽ ഏതു മണ്ഡലത്തിൽ നില ഉറപ്പിക്കണമെന്നാണു രണ്ടു പേരുടേയും ഇപ്പോഴത്തെ ആലോചന. എവിടെ നിന്നാലും കേശവന്റെ സ്വാധീന ശക്തി ഉപദ്രവകരമായിരിക്കുമെന്നു രണ്ടുപേർക്കും നല്ലപോലെ അറിയാം. അതിനാൽ ഈ ഉപദ്രവിയെ എങ്ങനെയെങ്കിലും അമർത്തുക; അതിന്നായിട്ടു ഒരു പ്രക്ഷോഭണം തുടങ്ങാൻ നായർ സമുദായത്തെ ക്ഷണിക്കുന്നു; ഗവൺമെൻറിനോടിരക്കുന്നു.

* * *

കേശവനു പണക്കിഴികൾ ലഭിക്കുന്നു. ആകെക്കൂടി അമ്പതിനായിരം വരെ കിട്ടുമെന്നു കണക്കു കൂട്ടുന്നവർ ഉണ്ട്. 5,000 മെങ്കിലും തികയുമോ എന്നു കണ്ടറിയണം. കിട്ടുന്ന പണമൊന്നും കേശവൻ സ്വന്ത ആവശ്യത്തിനു എടുക്കുകയില്ല. പൊതുജനസേവനത്തിന് ഉഴിഞ്ഞുവയ്ക്കുയാണെന്നു തോന്നുന്നു. കൌമുദി കേശവന്റെ ഒരു സ്മാരകമായിട്ടാണു തുടങ്ങിയതു്. കേശവനെ ചിലതു സ്മരിപ്പിക്കേണ്ടതു ഈ സന്ദർഭത്തിൽ ആവശ്യമെന്നു തോന്നുന്നു. വർഗ്ഗീയപ്രാതിനിധ്യത്തിനു വഴക്കടിക്കേണ്ട ആവശ്യം ഇനി വളരെയൊന്നും ഇല്ല. ഒരുവിധമായ തീരുമാനം അതിനു ഉണ്ടായിട്ടുണ്ട്. ആ തീരുമാനം നടപടിയിൽ ഗുണമാകുന്നില്ലെന്നു കണ്ടാൽ ഗുണപ്പെടുത്താൻ വേണ്ടതു ചെയ്യണമെന്നേയുള്ളു. അതിനു ശ്രമിക്കാൻ ചുമതലക്കാരായ എട്ടു ഈഴവർ അസംബ്ളിയിലും മൂന്നു ഈഴവർ കൌൺസിലിലും ഉണ്ട്. ആ ജോലി അവർ നിർവഹിക്കട്ടെ.

* * *

സമുദായനന്മക്കുവേണ്ടി കേശവനു ചെയ്യാവുന്ന ജോലി വളരെയുണ്ട്. അതിലൊന്നു വളരെ വാദിച്ചും ക്ഷോഭിച്ചും ജയിൽവാസം വരിച്ചും വാങ്ങിയ റിസർവേഷനിൽ അടങ്ങിയിരിക്കുന്ന അവശതയിൽ നിന്നു സമുദായത്തെ മോചിപ്പിക്കുകയാകുന്നു. അതിനു അഡൽററുഫ്രാഞ്ചൈസ് കൊണ്ടല്ലാതെ നിർവാഹമില്ല. അഡൽററുഫ്രാഞ്ചൈസും ഉത്തരവാദിത്വഭരണവുമാണു ഇൻഡ്യൻ നാഷണൽ കാൺഗ്രസ്സിന്റെ ലക്ഷ്യം. ഒരു കാൺഗ്രസുകാരനായിരുന്ന സർ സി. പി. ദിവാൻജിയായിരിക്കുമ്പോൾ അഡൽററ്ഫ്രാഞ്ചൈസിനും ഉത്തരവാദഭരണത്തിനും വാദിക്കാൻ നല്ല ഒരു അന്തരീക്ഷമാണ്. ഈ വസ്തുത കേശവനെ സ്മരിപ്പിക്കേണ്ടതില്ല. കേശവൻ അതു സ്മരിച്ചുകഴിഞ്ഞിരിക്കുന്നു എന്നു തോന്നുന്നു.

* * *

ഖദർധരിച്ചുകൊണ്ടാണു കേശവൻ ജയിലിൽ നിന്നു പുറത്തിറങ്ങിയതു്. നൂൽ നൂൽപ്പും നെയിത്തും പ്രചരിപ്പിച്ചും മററു ഗൃഹവ്യവസായങ്ങൾ നടപ്പാക്കിയും പാവങ്ങളുടെ ഇടയിൽ ഇപ്പോൾ വളരെ വർദ്ധിച്ചിരിക്കുന്ന തൊ

ഴിൽക്ഷാമം ഇല്ലാതാക്കുവാനുള്ള പ്രയത്നങ്ങളാണു അടുത്ത കാര്യപരിപാടിയെന്നു കുട്ടനാട്ടും, മദ്ധ്യനാട്ടുംവെച്ചു ചെയ്ത പ്രസംഗങ്ങളിൽ കേശവൻ വ്യക്തമായി പ്രസ്താവിച്ചുകഴിഞ്ഞു. അഡൽറ്റ്ഫ്രാഞ്ചൈസ്സും, ഉത്തരവാദഭരണവും കൂടാതെ ഇന്നു കാണുന്ന അവശതകൾക്കും, അസംതൃപ്തികൾക്കും, അസമാധാനത്തിനും പൂർണ്ണമായ പരിഹാരമുണ്ടാവുകയില്ലെന്നാണ് കേശവൻ വിശ്വസിക്കുന്നതു്. ഇതു ഞങ്ങൾ അറിഞ്ഞുകൊണ്ടുതന്നെ പറകയാണ്. തിരുവിതാംകൂറിൽ ആരംഭിച്ചുകഴിഞ്ഞിരിക്കുന്ന കാൺഗ്രസിൽ ചേർന്നിട്ടാണോ, ചേരാതെയാണോ ഇതിനുവേണ്ടി പ്രവർത്തിക്കാൻ പോകുന്നതെന്നു തീർച്ചപ്പെട്ടിട്ടില്ല.

* * *

അഡൽറ്റ്ഫ്രാഞ്ചൈസിനു നായന്മാരോടും ഉത്തരവാദിത്വഭരണത്തിനു ക്രിസ്ത്യാനികളോടും യുദ്ധം നടത്തേണ്ടിവരുമെന്നാണു സ്ഥിതിഗതികളിൽ നിന്നു മനസ്സിലാക്കാവുന്നതു്. ഇതുവരെ നടന്ന യുദ്ധം (നിവർത്തനയുദ്ധം) ഒരുകക്ഷിയോടു മാത്രമായിരുന്നു. പുതിയ യുദ്ധം രണ്ടുകക്ഷിയോടു വേണ്ടിവന്നിരിക്കുന്നു. രണ്ടും പ്രബലകക്ഷികളാണുതാനും. അതുകൊണ്ട് ഇതുവരെ കഴിഞ്ഞതു യുദ്ധമാണെങ്കിൽ ഇനിവരാൻപോകുന്നതു മഹായുദ്ധമാണെന്നുതന്നെ പറയേണ്ടിയിരിക്കുന്നു.

* * *

കേശവൻ ജനിച്ചതും വളർന്നതും നാട്ടുംപുറത്താണ്. നാട്ടുംപുറത്തെ സ്ഥിതി കേശവനു നല്ലപോലെ അറിയാം. എസ്. എൻ. ഡി. പി. യോഗം ജനറൽസിക്രട്ടറി ആയിരുന്നു ബ്രാഞ്ചുയോഗപരിശോധനയ്ക്കായും മററും ഉൾനാട്ടുകളിൽ ധാരാളം സഞ്ചരിച്ചു ഈഴവരുടെയും ഈഴവരെപ്പോലെയോ അവരിൽ കൂടുതലായോ അവശത അനുഭവിക്കുന്നവരുടെയും കഷ്ടസ്ഥിതി കേശവൻ നല്ലപോലെ കണ്ടുമനസ്സിലാക്കിയിട്ടുണ്ട്. ഈ പാവങ്ങളിൽ നൂററിനു എഴുപത്തഞ്ചും അതിൽ കൂടുതലും വിദ്യാവിഹീനരാണ്. ഇവരുടെയിടയിൽ സാക്ഷരത്വമെങ്കിലും പ്രചരിപ്പിക്കുവാൻ ഗവമെൻറു മനസ്സുവച്ചു കാണുന്നില്ല. ഗവമെൻറിനെ ആ വിഷയത്തിൽ ഉൽബോധിപ്പിക്കുവാൻ ഇവിടത്തെ കടുത്ത ദേശീയക്കാർക്കും താല്പര്യമുണ്ടായി കാണുന്നില്ല. അവരുടെയും ഗവമെൻറിൻെറയും ഉത്സാഹം യൂണിവേഴ്സിററി സ്ഥാപിക്കുവാനാണ്. അതു നടക്കണമെന്നല്ലാതെ മററതു നടക്കണമെന്ന ഒരുത്സാഹവും ഒരിടത്തും കാണാനില്ല. എന്തൊരു കഷ്ടമാണിതു്!

* * *

നാട്ടുംപുറക്കാരുടെ സാമ്പത്തികസ്ഥിതിയാണെങ്കിൽ അതിൻെറ കഥ പറയാനില്ല ദാരിദ്ര്യത്തിനു കളിച്ചുപുളയ്ക്കുവാൻ ഒരുക്കിയിട്ട കളങ്ങളായിട്ടു നാട്ടുംപുറങ്ങൾ കിടക്കുന്നു. ഗവമെൻറ്, സ്കീമിനു പുറത്തു സ്കീം ഉണ്ടാക്കിക്കൊണ്ടിരിക്കുന്നു. സ്കീമൊക്കെ നല്ലതുതന്നെ. നാട്ടുംപുറത്തുകാരുടെ ദാരിദ്ര്യശാന്തി, നിരക്ഷരനിവൃത്തി ഇവയ്ക്കു എന്തു സ്കീമാണുള്ളതു്? വ്യക്തമായി എന്തെങ്കിലും ഒരു പദ്ധതി ഇന്നുവരെ ഗവമെൻറു സ്വീകരിച്ചിട്ടുണ്ടോ? മി: വി. അച്ചുതമേനോൻ ഒരു പദ്ധതി നിർദ്ദേശിക്കുന്നു. ആ പദ്ധതി സ്വീകാര്യമാണോ അല്ലയോ എന്നു ആരെങ്കിലും അന്വേഷിക്കുന്നുണ്ടോ? സി. കേശവൻ എങ്ങോട്ടുപോകുന്നു, അയാളുടെ വായിൽനിന്നു എന്തെല്ലാം വീഴുന്നു, അയാളുടെ കൂട്ടക്കാരുടെ വായിൽനിന്നു എന്തുവീഴുന്നു എന്നു നോക്കിക്കൊണ്ടിരിക്കുന്ന "ദേശീയക്കാർക്കു" ഈ ആലോചന വല്ലതും ഉണ്ടോ? അതിനെക്കാൾ വലിയ അത്യാവശ്യം ആണല്ലോ കേശവൻെറ അനുമോദനം, മംഗളപത്രം, പണക്കിഴി, പ്രക്ഷോഭണംമുതലായവ നിർത്തേണ്ടതു്.

* * *

സി. കേശവൻ നിരണത്തുപള്ളിയിൽ കാണിക്ക ഇട്ടു. അതു ചിലർക്കു ബോധിച്ചില്ല. ആ കാണിക്ക ആരും കൊണ്ടുപോയി പാൽപ്പായ

സം കൂടിക്കയില്ല. പാവങ്ങൾക്കു ഉപകാരത്തിനു അതു ഉപയോഗപ്പെടും. ക്ഷേത്രങ്ങളിലും കേശവൻെറ കുടുംബക്കാരും, കേശവനും, കേശവൻെറ പുത്രകളത്രാദികളും കാണിക്ക ഇട്ടിട്ടുണ്ടു്. പണ്ടുപണ്ടേ ഈഴവർ കാണിക്ക ഇടുന്നുണ്ടു്. അങ്ങനെയിടുന്ന കാണിക്കയിൽ നിന്നു ഒരു കാശിൻെറ പ്രയോജനം പോലും ഈഴവനോ മററു പാവങ്ങൾക്കോ ഉണ്ടായി കണ്ടിട്ടില്ല. അതിനാൽ കേശവൻ ജയിലിൽ നിന്നു വന്നിട്ടു കോവിലിൽ പോയില്ലെന്നും കാണിക്ക ഇട്ടില്ലെന്നും ആരും പരിഭവിക്കാൻ ന്യായമില്ല.

* * *

"ഭാരതപത്രിക"യ്ക്കു ആ കാര്യത്തിലും പരിഭവമുണ്ടു്. ഭാരതപത്രിക ഇതിനകം എത്ര കോവിലിൽ പോയി ഭക്തിപൂർവ്വം തൊഴുതെന്നും, കാണിക്ക സമർപ്പിച്ചെന്നും കണക്കെടുത്താൽ ഒരു വലിയ പൂജ്യമായിരിക്കും തുകയെന്നു പന്തയം വയ്ക്കാൻ ഞങ്ങൾ തയ്യാറാണു്. രാജഭക്തി വ്യവസായംപോലെ ഇതു ഭാരതപത്രികയുടെ ഒരു ദൈവഭക്തി വ്യവസായമായിരിക്കാം. ഈഴവൻ നിരണത്തുപള്ളിയിൽ കാണിക്ക ഇടും, ഇടത്വാപള്ളിയിൽ പെരുനാളിനു പോകും, മുഹറത്തിനു പുലിവേഷവും, ചല്ലാലിവേഷവും കെട്ടും; കൊടുങ്ങല്ലൂർ ഭരണിക്കും, മണ്ടയ്ക്കാട്ടു കൊടയ്ക്കും, പഴനിയിൽ കാവടിക്കും, ശാർക്കര കളിയൂട്ടിനും, ശബരിമലയിൽ പതിനെട്ടാം പടി കയറാനും, വർക്കല തീർത്ഥാടനത്തിനും പോകും.

* * *

ശ്രീ നാരായണഗുരുസ്വാമി ഒരു ജാതി, ഒരു മതം, ഒരു ദൈവം എന്നു പറയുന്നതിനു മുമ്പു് ഈഴവൻെറ ധർമ്മപ്രമാണം ഇതൊക്കെ തന്നെയായിരുന്നു. മതത്തിനു ഉടയനില്ലെങ്കിൽ മതക്കാരൊക്കെ ഇങ്ങനെ തന്നെയിരിക്കും. മതം വ്യക്തികാര്യമെന്നേ ഈഴവൻ വച്ചിട്ടുള്ളു. ശ്രീ നാരായണഗുരുസ്വാമി ഒടുവിൽ പഠിപ്പിച്ചു നിർത്തിയതും അതു തന്നെയാണു്. മതംകൊണ്ടു വല്ല ഗുണവും ഉണ്ടെങ്കിൽ ഈഴവൻ മതത്തിൽ നിൽക്കും. ഗുണമൊന്നുമില്ലെങ്കിൽ അവൻ നിർമ്മതനായി നിന്നുകൊണ്ടു വല്ല തൊഴിലും നോക്കും.



ഇംഗ്ലണ്ടിലെ പ്രധാനമന്ത്രി
മി: നെവിൽ ചേമ്പർലെയിൻ

* * *

ഈയിടെ ഡാക്ടർ ഹ്യൂസ്റ്റൻ ബോംബെയിൽവച്ചു ചെയ്ത ഒരു പ്രസംഗത്തിൽ ഭാരതീയരുടെ മതഭ്രാന്തിനെ സൂചിപ്പിച്ചു പലതും പ്രസ്താവിച്ചു. വിവിധമതക്കാരുള്ള രാജ്യങ്ങൾ യൂറോപ്പിലും ഏഷ്യയിലും ഉണ്ടു്. എങ്കിലും മതഭ്രാന്തു് ഇവിടത്തെപോലെ മറെറങ്ങും കാണുന്നില്ല. തിരുവിതാംകൂറിൽ ഈ ഭ്രാന്തു് ഉണ്ടോ ഇല്ലയോ എന്നു് ഞങ്ങൾ നിശ്ചയിച്ചിട്ടില്ല. എങ്കിലും ഇവിടത്തെ അവകാശവാദങ്ങളുടേയും, സമുദായ മത്സരങ്ങളുടേയും അടിയിൽ മദംപിടിച്ച ഒരു മതം കിടപ്പുണ്ടെന്നാണു ഞങ്ങളുടെ സംശയം. കൂടെ കിടക്കാൻ ജാതി എന്നൊരു വിശേഷാൽ ബാധയും കൂടിയുണ്ടു്. മഹാരാജാവും മന്ത്രിയും മഹാരഥന്മാരും എന്തൊക്കെ മന്ത്രവാദം നടത്തിയിട്ടും ഈ ബാധ ഒഴിയുന്നില്ല.

തിരുവനന്തപുരം
28—2—113

———

## വന്ദേമാതരഗാനം

വന്ദേമാതരം
സുജലാംസുഫലാംമലയജശീതളാം
സസ്യശ്യാമളാം
മാതരം.
ശുഭ്രജ്യോൽസ്നാപുളകിതയാമിനീം
ഫുല്ലകുസുമിതദ്രുമദളശോഭിനീം
സുഹാസിനീം സുമധുരഭാഷിണീം
സുഖദാംവരദാം
മാതരം.
സപ്തകോടികണ്ഠകളകളനിനാദകരാളേ
ദ്വിസപ്തകോടിഭുജൈർദ്ധൃതഖരകരവാളേ
അബലാകേനമാഏതബലേ
ബഹുബലധാരിണീം നമാമിതാരിണീം
രിപുദളവാരിണീം
മാതരം.
തുമിവിദ്യാതുമിധർമ്മ
തുമിഹൃദിതുമിമർമ്മ
ത്വംഹിപ്രാണാഃശരീരേ
ബാഹുതേതുമിമാശക്തി
തോമാർഇപ്രതിമാകടിമന്ദിരേ മന്ദിരേ
ത്വംഹിദുർഗ്ഗാദശപ്രഹരണധാരിണീ
കമലാകമലദളവിഹാരിണീ
വാരിണീവിദ്യാദായിനീ
നമാമിത്വാം
നമാമികമലാം അമലാംഅതുലാം
സുജലാംസുഫലാം
മാതരം.
വന്ദേമാതരം
ശ്യാമളാംസരളാംസുസ്മിതാംഭൂഷിതാം
ധരണീം ഭരണീം
മാതരം.

* ബങ്കിമചന്ദ്രചാററർജി 'ആനന്ദമഠം' എന്ന നോവലിലേക്കു രചിച്ച വിശ്രുതഗാനമാണിതു്.



അമേരിക്കയിലെ പ്രസിഡൻറ് റൂസ്‌വെൽററ്

## പൂർവ്വജന്മസ്മരണയോ?

സെവന്തിലാൽ എന്ന ആറുവയസ്സുപ്രായമുള്ള ഒരു ബാലൻ ശാനസ് മാമാവിൽഉണ്ടു്. അയാൾ ഒരുദിവസം തള്ളയോടു തൻെറ പൂർവ്വജന്മത്തെപ്പററി പറഞ്ഞു. താൻ പൂനായിൽ ജനിച്ചുവെന്നും പതാൻനഗരിൽ തനിക്കു വളരെ ബന്ധുക്കളുണ്ടെന്നും അവൻ പറഞ്ഞു. കഴിഞ്ഞ ജന്മത്തിലെ പേരു കേവൽചന്ദ എന്നായിരുന്നു. അവൻ അന്നു ഒരു ചെറുവ്യാപാരിയായിരുന്നുവെന്നു പറഞ്ഞു, പല വ്യാപാരിമാരുടെ പേരുകൾപറഞ്ഞു. അവനു് ആറുമക്കളുണ്ടെന്നും ഒരുത്തൻെറപേർ രാമലാലാണെന്നുംകൂടി പറയുകയുണ്ടായി. അവൻെറ മാതാവു് പതാൻനഗരിൽചെന്നു മരിച്ചുപോയ കേവൽചന്ദിനെപ്പററി അന്വേഷിച്ചതിൽ ബാലൻപറഞ്ഞ വിവരങ്ങൾ മുഴുവനും ശരിയെന്നു ബോധപ്പെട്ടു. പിന്നീടൊരിക്കൽ ആ ബാലനെ കൊണ്ടുപോയി അവൻ സ്വന്തവീടുകാണിച്ചുകൊടുത്തു. പൂർവ്വജന്മത്തിൽ പരിചയമുള്ളപലരെയും പേരുപറഞ്ഞു വിളിക്കയും അവരെ സ്മരിക്കത്തക്ക സംഭവങ്ങളെ വിവരിക്കയും ചെയ്തു.

# ജഹാംഗീറും പ്ലേഗും

ജഹാംഗീർ ചക്രവർത്തിയുടെ "സ്മരണകൾ" മുഗൾരാജ്യഭരണത്തെയും മററും സംബന്ധിച്ചു രസകരമായ പല വിവരങ്ങളും അടങ്ങിയ ഉൽകൃഷ്ടമായ ഒരു സാഹിത്യഗ്രന്ഥമാണ്. പ്ലേഗ് എന്ന മഹാരോഗം ഇൻഡ്യയിൽ ആദ്യമായി പ്രത്യക്ഷപ്പെട്ടതിന്റെ ഒരു വിവരണം വിശദമായി അതിൽ കാണാനുണ്ട്. എലികളും ആ രോഗത്തിനും തമ്മിലുള്ള ബന്ധം അടുത്തകാലത്തു മാത്രമാണ് ശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ചത്. പക്ഷെ ജഹാംഗീർ ചക്രവർത്തിയുടെ സൂക്ഷ്മദൃഷ്ടിയിൽ അതും പെട്ടിരുന്നു എന്ന് അടിയിൽ വിവരിക്കുന്ന കഥ തെളിയിക്കുന്നു. ചക്രവർത്തി എഴുതുകയാണ്:—
"ഈ മഹാവ്യാധി ആരംഭിച്ചത് പഞ്ചാബിൽ പാർഗനായിലായിരുന്നു. സാവധാനത്തിൽ അതു ലാഹോറിലേക്കു സംക്രമിച്ചു. മുസൽമാന്മാരും ഹിന്ദുക്കളുമായി ഒട്ടുവളരെപ്പേർ മൃതരായി............ഒടുവിൽ അതു ഡൽഹിയിലും എത്തി........ഇതിനുമുമ്പു ഈ രാജ്യത്തോ മററെതെങ്കിലും രാജ്യത്തോ ഇങ്ങനെയൊരു രോഗം ബാധിച്ചതായി കേട്ടുകേൾവിപോലും ഉണ്ടായിട്ടില്ല. വൈദ്യന്മാരോടും പണ്ഡിതന്മാരോടും രോഗകാരണം ചോദിച്ചു. രണ്ടുകൊല്ലത്തെ അനാവൃഷ്ടിമൂലമാണ് ഇതുണ്ടായതെന്ന് ചിലർ പറഞ്ഞു."

ചക്രവർത്തിയുടെ ഭരണം ആരംഭിച്ചു 13-കൊല്ലംകഴിഞ്ഞു. അതിനുമുമ്പുണ്ടായിട്ടില്ലാത്തവിധം ഭയങ്കരമായി പ്ലേഗ് ആഗ്രായിലും പരിസരങ്ങളിലും പടർന്നുപിടിച്ചു. പ്രതിദിനം നൂറുപേരിൽ കൂടുതൽ ചത്തൊടുങ്ങാനും തുടങ്ങി. അന്നത്തെ സ്മരണകളിൽ പ്രസ്താവിച്ചിരിക്കുന്ന ഒരു സംഭവം രസകരമാണ്. അസഫ്ഖാന്റെ പുത്രി ചക്രവർത്തിയോടു വിസ്മയകരമായ ഒരു സംഗതി പറഞ്ഞുകേൾപ്പിച്ചു. ചക്രവർത്തിക്ക് അതിൽ വിശ്വാസം തോന്നിയില്ല. പക്ഷേ അവൾ അതു സത്യമാണെന്ന് വീണ്ടും വീണ്ടും. ഉറപ്പിച്ചുപറഞ്ഞു. ചക്രവർത്തി എഴുതുന്നു:—"ഒരുദിവസം അരമനയുടെ മുൻവശം മുററത്ത് ഒരു ചുണ്ടെലി ഭ്രാന്തുപിടിച്ചതുപോലെ ചാടുകയും വീഴുകയുംചെയ്യുന്നതു ഞാൻ കണ്ടു. മദ്യപന്മാരെപ്പോലെ തട്ടിയും മുട്ടിയും അതു നാനാവഴിക്കും ഓടിക്കൊണ്ടിരുന്നു. എങ്ങോട്ടു പോകണമെന്ന് അതിന് നിശ്ചയമില്ലായിരുന്നു. അവിടെയുണ്ടായിരുന്ന പെൺകുട്ടികളിൽ ഒരുത്തിയോടു, അതിന്റെ വാലിൽപിടിച്ചു പൂച്ചയ്ക്കിട്ടുകൊടുക്കാൻ പറഞ്ഞു. പൂച്ച ചാടി അതിനെ പിടികൂടി; പക്ഷേ പെട്ടെന്ന് എന്തോ അസുഖം ഭാവിച്ച് അതു എലിയെവിട്ടു. സാവധാനത്തിൽ ആ പൂച്ചയുടെ മുഖത്ത് ഒരു വല്ലായ്മയും വേദനയും പ്രത്യക്ഷമായി. അടുത്തദിവസം അതു ചാകാറായി അതിന് അല്പം ശക്കരപ്പാവ് കൊടുത്താൽ കൊള്ളാമെന്ന് എനിക്കുതോന്നി. അതിനായി അതിന്റെ വായ് തുറന്നപ്പോൾ നാക്കും അണ്ണാക്കും കറുത്തു കരുവാളിച്ചിരിക്കുന്നതായി കണ്ടു. മൂന്നുദിവസം വേദന അനുഭവിച്ച്, നാലാംദിവസം അതിനു സുഖമായി. അപ്പോഴേക്കും ആ പെൺകുട്ടിയുടെ ശരീരത്തിലും പ്ലേഗിന്റെ നീരുകൾ പ്രത്യക്ഷപ്പെട്ടു. അതികഠിനമായ ജ്വരവും ഉണ്ടായിരുന്നു. അസഹനീയമായ വേദനമൂലം അവൾക്കു തീരെ സ്വസ്ഥതയുണ്ടായില്ല. അവളുടെ നിറംതന്നെയും മാറി. കറുപ്പിലേക്കുമാറുന്ന മഞ്ഞനിറമായിരുന്നു അവൾക്കു അപ്പോഴുണ്ടായിരുന്നത്. അടുത്തദിവസം ഛർദ്ദിയും അതിസാരവുമായി, അവൾ മരിച്ചു. അതേവിധം അവളുടെ സ്വന്തത്തിൽ ഏഴെട്ടാളുകൾമരിച്ചു." എലിക്കും പ്ലേഗിനുമുള്ള ബന്ധം ആദ്യമായി രേഖപ്പെടുത്തിയതു വിശ്രുതനായ ആ ചക്രവർത്തിയാണെന്നുള്ളതിന് തർക്കമില്ല.

---

## കൗതുകവാർത്തകൾ

ഒരു ബ്രിട്ടീഷ്കാരന്റെ വരവിൽ പന്ത്രണ്ടിലൊരംശത്തിൽ കുറവാണ് ഒരു ഇൻഡ്യാക്കാരനുള്ളത്.

* * *

ഫ്രാൻസിലെ രാജാവായിരുന്ന ഫ്രാൻകായ് പ്രഥമൻ പുരുഷന്മാർ കന്നമീശവച്ചാൽ മരണശിക്ഷ നൽകുന്നതാണെന്ന് ഒരു നിയമമുണ്ടാക്കി.

* * *

ഇൻഡ്യയിൽ ഒരാൾ ശരാശരി ഒരു കൊല്ലം ഉപയോഗിക്കുന്ന ഉപ്പു 12 റാത്തലാണ്. ജയിലുകളിൽ ആളൊന്നിന് അനുവദിച്ചിട്ടുള്ളു 17 റാത്തലാണ്.

* * *

ഇൻഡ്യയിൽ ശരാശരി ഒരാൾ ആണ്ടൊന്നുക്കു കുടിക്കുന്ന പാൽ എട്ടു ഗ്യാലനിൽ കുറവാണ്. വിദേശ രാജ്യങ്ങളിൽ 50 മുതൽ 80 വരെ ഗ്യാലൻ കുടിക്കുന്നുണ്ട്.

* * *

അർദ്ധരാത്രി നടന്ന ഒരു കൊലപാതകം; അതറിഞ്ഞ ഓരോരുത്തരും 12 മിനിററിനകം മററു രണ്ടുപേരോട്ട് ആ വിവരം പറയുമെങ്കിൽ പ്രഭാതമാകും മുമ്പെ ഈ ലോകത്തുള്ള സകലയാളുകളും അതു് അറിഞ്ഞു കഴിയും.

* * *

കവിൾവാർപ്പു മുതലായ ഭയങ്കര രോഗങ്ങൾ ചികിത്സിക്കുന്നതിന് ഉപയോഗിക്കുന്ന റേഡിയം ഒരു ഔൺസിന് 180,000 പവൻ വിലയുണ്ട്. ക്യാനഡായിലും ബെൽജിയൻ പശ്ചിമ ആഫ്രിക്കായിലും നിന്നാണ് റേഡിയം കിട്ടിവരുന്നതു്.

* * *

ഹംഗേറിയൻ സൈന്യത്തിൽ 1919-ൽ ഒരു ലഫ്ററനൻറായിരുന്ന കാൾകേംമിററിയെ പലപ്പോഴായി 280 കുററങ്ങൾക്കായി ശിക്ഷിച്ചിരുന്നു. വിദ്വാൻ ഒരിക്കൽ ബുഡാപെസ്റ്റിലെ ഒരു പത്രാധിപരുടെ പേരിൽ മാനനഷ്ടത്തിനു ഒരു കേസുകൊടുക്കയുമുണ്ടായി.



ജിന്നാ

* * *

1147-ൽ പോപ്പ് യൂജിൻ മൂന്നാമൻ ഒരു വെള്ളിയാഴ്ച പാരിസിൽ എത്തി. അതു് ഒരു ഉപവാസദിനമായിരുന്നതിനാൽ ആളുകൾക്ക് ആഘോഷങ്ങൾ നടത്താൻ നിവൃത്തിയില്ലായിരുന്നു. തന്റെ പട്ടണപ്രവേശം യഥോചിതം ആഘോഷിക്കാൻ ആളുകൾക്കു സൗകര്യമുണ്ടാകുന്നതിന് പോപ്പ് ആ വെള്ളിയാഴ്ച വ്യാഴാഴ്ചയാണെന്ന് പ്രഖ്യാപനം ചെയ്തു! അങ്ങനെ രണ്ടു വ്യാഴാഴ്ചയുള്ള ഒരാഴ്ചയുണ്ടായി.

....8....

## ഭാൎയ്യമാർ

ദാമ്പത്യജീവിതം സൌഭാഗ്യകരമായി നയിക്കണമെങ്കിൽ ഭാൎയ്യമാർ അവശ്യം അറിഞ്ഞിരിക്കേണ്ടതായ എട്ടു നിൎദ്ദേശങ്ങൾ യൂഗോസ്ലേവിയായിലെ ഒരു വിദ്വാൻ നൽകിയിരിക്കുന്നു. അവകൾ താഴെ പറയുന്നവയാണു്. (1) ഒരു ഭാൎയ്യ ഒരിക്കലും അസൂയാബുദ്ധി കാണിക്കരുതു്. അതു ഭൎത്താവിന്റെ സ്വാതന്ത്ര്യത്തെ സംബന്ധിച്ചിടത്തോളം അദ്ദേഹത്തിനു ദുഃഖഹേതുകമാണു്. (2) ഭൎത്താവിനു യാതൊരു വിധത്തിലും ബുദ്ധിമുട്ടുണ്ടാക്കിത്തീൎക്കരുതു്. (3) ഭൎത്താവിനു സംസാരിക്കാൻ ഇഷ്ടമില്ലാത്ത സന്ദൎഭങ്ങളിൽ അദ്ദേഹത്തോടു യാതൊരു സംഗതിയെക്കുറിച്ചും ചോദ്യം ചെയ്യരുതു്.. (4) ശുചിയും ശ്രേയസ്സുമുള്ള വീടും ഹൃദ്യമായ ആഹാരവുമാണു് സ്നേഹത്തിന്റെ അടിസ്ഥാനമെന്നു ഭാൎയ്യ മറക്കരുതു്. (5) ഒരു യഥാൎത്ഥ ഭാൎയ്യ, അവളുടെ ഭൎത്താവിനെ, ഒരു മാതാവു് തന്റെ കുട്ടിയെ കാത്തു രക്ഷിക്കുന്നതുപോലെ കാത്തു രക്ഷിക്കണം. (6) അവൾ, ഭൎത്താവിന്റെ ആവശ്യങ്ങളെ തൃപ്തിപ്പെടുത്തുന്ന ഒരു യജമാനത്തിയായിരിക്കണം. (7)അവൾ, ഭൎത്താവിനു വേണ്ടി ജീവത്യാഗംപോലും ചെയ്‌വാൻ സന്നദ്ധതയുള്ള ഒരു ആത്മമിത്രമായിരിക്കണം. (8) അവൾ, ഭൎത്താവിന്റെ വികാരങ്ങളെ അറിയുകയും, അദ്ദേഹത്തിന്റെ പ്രവൃത്തിയിൽ സഹായിക്കുകയും ചെയ്യുന്ന ഒരു സഖാവുമായിരിക്കണം. അതേസമയത്തു അവൾ, അവളുടെ പ്രത്യേകവ്യക്തിത്വം നിലനിൎത്തുകയും വേണം.

---

## ഭയങ്കരമായ സ്ത്രീമൎദ്ദനം

—o—

ഡിബ്രൂഗർ എന്ന ദിക്കിലെ ഗുൎബേസിയ എന്ന ഒരു സ്ത്രീതന്നെ ഒരു പോത്തിന്റെ കൂടെ ഒരു നുകത്തിൽ കെട്ടി നിലം ഉഴുതുമറിച്ചിടുവിച്ച സംഗതിക്കു് ഏഴാളുടെ പേരിൽ കേസുകൊടുത്തിരിക്കുന്നു.

ഒരുനാൾ ആ ഏഴുപേർ തന്റെ വീട്ടിൽവന്നു താ ഒരു സ്ത്രീയായിട്ടും കുറെമാസംമുമ്പു് വയലിൽപോയി കാലിമേച്ചിട്ടുണ്ടെന്നും തന്നിമിത്തം തങ്ങളുടെ വയലിൽ മഴയില്ലാതായി കൃഷി അസ്തമിച്ചിരിക്കുന്നുവെന്നും അതിനു് ഒരു പരിഹാരമാൎഗ്ഗമുള്ളതു് അവൾ തന്നെ തങ്ങളുടെ വയലിൽപോയി കന്നു പൂട്ടുകയാണെന്നും അറിയിച്ചു. സ്ത്രീ അവരുടെ ന്യായവാദങ്ങളൊന്നും സമ്മതിച്ചില്ല. താൻ വയലിൽപോയി കന്നുപൂട്ടീട്ടില്ലെന്നു് അവൾ സത്യംചെയ്തു പറഞ്ഞിട്ടും അവർ കൂട്ടാക്കിയില്ല. അവർ അവളെ എടുത്തുകൊണ്ടുപോയി ഒരു പോത്തിനൊപ്പം ഒരു കലപ്പയിൽ കെട്ടി അവളെക്കൊണ്ടു പ്രവൃത്തിചെയ്യിച്ചു. കുറച്ചുനേരം കഴിഞ്ഞപ്പോൾ അവൾ ബോധംകെട്ടു വയലിൽവീണു. അപ്പോൾ അവളെ അവിടെ ഉപേക്ഷിച്ചു് അവർ പൊയ്ക്കളഞ്ഞു അവളുടെ ശരീരംമുഴുവൻ കഠിനമായ പരുക്കു് പററീട്ടുണ്ടു്.

---

നാദാപുരത്തിനു സമീപം തൂണേരി അംശത്തിൽ ഒരു വീട്ടിനുള്ളിൽനിന്നു കഴിഞ്ഞ 7-ാംനു- 48 ദിവസം പ്രായമുള്ള ഒരു ശിശുവിനെ കുറുക്കൻ എടുത്തുകൊണ്ടു പോയതായി കാണുന്നു. വെള്ളത്തിനുപോയിരുന്ന മാതാവു് സന്ധ്യയ്ക്കു തിരിച്ചുവന്നു നോക്കിയപ്പോൾ കുട്ടിയെ കാണുകയുണ്ടായില്ല. പിറേറദിവസം രാവിലെ അടുത്തുള്ള പറമ്പിൽ ഒരു കുറുക്കന്റെ മടയിൽനിന്നു കുട്ടിയുടെ തലയോടു കണ്ടുകിട്ടുകയാണത്രേ ഉണ്ടായതു്.

—o—

## ആർട്ടിക്ക് പര്യടനം

ഒരുശതാബ്ദത്തിന് മുൻപ് സാന്നിക്കോവ് എന്നപേരായ ഒരു റഷ്യാക്കാരൻ ആർട്ടിക് മഹാസമുദ്രത്തിൽ ഒരു ഭൂപ്രദേശം കണ്ടുപിടിച്ചു. അതിനുശേഷം 1886-ൽ ബേറൺടോൾ എന്നുപേരായ വേറൊരു റഷ്യാക്കാരൻ ആ ഭൂവിഭാഗത്ത് എത്തുകയുണ്ടായി. ഭൂപടത്തിൽ അതിന്റെ സ്ഥാനം നിർണ്ണയിക്കുന്നതിന് ടോളിന് കഴിയുംമുമ്പേയാണ് അയാൾ നിര്യാതനായത്. അയാളുടെ പര്യടനങ്ങൾക്കിടയിൽ ആർട്ടിക്ക് പ്രദേശത്ത് അത്ഭുതകരങ്ങളായ പല കണ്ടുപിടിത്തങ്ങളും അയാൾ നടത്തി. യാനാ നദിയുടെ ഉറഞ്ഞ പതനസ്ഥലത്ത് ഉഷ്ണമേഖലയിൽ ഇപ്പോൾ കാണാവുന്ന ജന്തുവർഗ്ഗത്തിൽ പെട്ട പലതിന്റേയും അവശിഷ്ടങ്ങൾ അദ്ദേഹം കണ്ടു. ആനയെക്കാൾ എത്രയോമടങ്ങ് വലിപ്പമുള്ളവയും നീണ്ട രോമങ്ങളും കൊമ്പും തുമ്പിക്കൈയുമുള്ളവയുമായ മാമത്തിന്റെയും, കസ്തൂരിമൃഗത്തിന്റെയും മാത്രമല്ല കുതിര, കാണ്ടാമൃഗം, കടുവാ, കടമാൻ മുതലായവയുടേയും അവശിഷ്ടങ്ങൾ ഈ ധ്രുവപ്രദേശങ്ങളിൽ അയാൾ കാണുകയുണ്ടായി. ഇപ്പോൾ വൃക്ഷലതാദികൾ അവസാനിക്കുന്ന ദിക്കിൽ നിന്നു 200 മൈൽ വടക്കായി കോട്ടൽ ദ്വീപുകളുടെ ചുറ്റുപാടും പലജാതി വൃക്ഷങ്ങളുടെ അവശിഷ്ടങ്ങളും അന്ന് ടോൾ കണ്ടു. 1902-ൽ മൃഗയാവിനോദത്തിന് സീബർഗ് എന്ന സ്നേഹിതനുമായി വീണ്ടും ആ പ്രദേശത്തേയ്ക്കു പുറപ്പെട്ട ടോളിനെപ്പററി യാതൊരു വിവരവും പിന്നെ അറിവായിട്ടില്ല. ബനെററ് ദ്വീപിൽ നിന്നു കിട്ടിയ ഒരു രേഖയിൽ "ഞങ്ങൾ തെക്കോട്ടേയ്ക്കു തിരിയ്ക്കുന്നു. പതിനാല്, ഇരുപതു ദിവസത്തേയ്ക്കു മതിയായ ഭക്ഷണസാധനങ്ങൾ ഞങ്ങൾക്കുണ്ട്" എന്നു കാണുകയുണ്ടായി. അതിനുശേഷം അവരെസംബന്ധിച്ച സകല വിവരവും മൂകമായിരിക്കുന്നു. ഇപ്പോൾ ആ ധ്രുവപ്രദേശം കണ്ടുപിടിക്കുന്നതിനും മററുമായി റഷ്യയിൽനിന്ന് ഒരു സംഘക്കാർ പുറപ്പെട്ടിരിക്കുന്നു.

—o—

## "നഭസ്സ ഉമ്മവയ്ക്കും"

—:—

ഈ ആകാശചുംബികളായ മണിമാളികകൾ ഇടിഞ്ഞുതകർന്നു വീഴുകയില്ലെ? എന്നായിരിക്കും ന്യൂയോർക്കിലെ അനവധി നിലകളുള്ള കെട്ടിടങ്ങൾ കാണുന്ന ഒരു സന്ദർശകനുണ്ടാകാവുന്ന ഉൽക്കണ്ഠ. ന്യൂയോർക്കിൽ 500 അടിയിൽ കൂടുതൽ പൊക്കമുള്ള 40 കെട്ടിടങ്ങൾ ഇപ്പോഴുണ്ട്. ക്രിസ്‌ലർ എന്നും എമ്പെയർ സ്റ്റേററ്ബിൽഡിംഗ്സ് എന്നും പേരായ രണ്ടുകെട്ടിടങ്ങൾ ഓരോന്നിനും 1000 അടിയിൽ കൂടുതൽ പൊക്കമുണ്ട്. സ്റ്റേററ് ബിൽഡിംഗ്സിന് 102 നിലകളും 1248 അടിപൊക്കവുമാണുള്ളത്. സമുദ്രത്തിൽനിന്ന് കൂടക്കൂടെ ഉണ്ടാകാവുന്ന കൊടുങ്കാററിന്റെ ഊററം കുറയ്ക്കുന്നതിനും കൊടുങ്കാററുമൂലം കെട്ടിടത്തിന് ഹാനിസംഭവിക്കാതിരിക്കുന്നതിനും പല യന്ത്രങ്ങളും ഈ കെട്ടിടങ്ങളിൽ ഘടിപ്പിച്ചിട്ടുണ്ട്. ശാസ്ത്രീയമായ പല പരിശോധനകളുടെയും ഫലമായിസാധാരണ പ്രകൃതിവികാരങ്ങൾകൊണ്ടൊന്നുംതന്നെ ഈ കെട്ടിടങ്ങൾക്കു ഹാനിചെയ്യാൻ സാദ്ധ്യമല്ലെന്ന് കണ്ടിരിക്കുന്നു. ലണ്ടൻ പട്ടണത്തിന്റെ അടിവശം കളിമണ്ണും ന്യൂയാർക്കിന്റെ അടിവശം പാറയും ആണ്. ഈ പാറക്കെട്ടുകൾക്കു മുകളിലാണ് 600000 ടൺ ഭാരംവരുന്ന സ്റ്റേററ്ബിൽഡിംഗ്സ് കെട്ടിപ്പടുത്തിരിക്കുന്നത്. 20000ക്യൂബിക്കടി ചുണ്ണാമ്പും ഒരുകോടി ചുടുകട്ടയും മുന്നൂറുടൺ ഉരുക്കും മററുമാണ് ഇതിനു ചെലവായിട്ടുള്ളത്. 6400 ജനയലുകൾ ഇതിനുണ്ട്.

—o—

ലോകത്ത് അധികമാളുകൾ സംസാരിക്കുന്ന ഭാഷ ഇംഗ്ലീഷാണ്. 160,000,000പേർ ആ ഭാഷ സംസാരിക്കുന്നുണ്ട്. 120,000,000 പേർ ജർമ്മനും, 100,000,000 പേർ റഷ്യനും ഉപയോഗിക്കുന്നു.

—o—

## ലക്ഷപ്രഭുവിൻെറ ഔദാര്യം

പീയർ പാണ്ട്മോർഗൻ എന്ന പ്രസിദ്ധനായ അമേരിക്കൻ കുബേരനും ബാങ്കരും ഈയിടെ അദ്ദേഹത്തിൻെറ ദന്തവൈദ്യനെകാണാൻ പോയിരുന്നു. അപ്പോൾ ആ ദന്തവൈദ്യൻ തൻെറ അലക്കുകാരിയുടെ ദയനീയസ്ഥിതി ആ കുബേരനെ വർണ്ണിച്ചു കേൾപ്പിച്ചു. അവളുടെ ഭർത്താവു മരിച്ചുപോയി; പതിമൂന്നു മക്കളുമുണ്ട്; എന്നെല്ലാം പറഞ്ഞുകേട്ടു. അടുത്തദിവസം മോർഗൻ ദന്തവൈദ്യനു ഇങ്ങനെ ഒരു കത്തയച്ചു:—"പ്രിയപ്പെട്ട ഡാക്ടർ, നിങ്ങൾ ഇന്നലെ ഒരു പിശാചിനെപ്പോലെയാണ് എന്നെ വേദനപ്പെടുത്തിയതു്. അത്രത്തോളം വേദനതന്നെ ആ വിധവയുടേയും പതിമൂന്നുകുട്ടികളുടേയും കഥ നിങ്ങൾ വർണ്ണിച്ചുകേൾപ്പിച്ചതിനും എനിക്കുണ്ടായി. 10000 ഡാളറിന് ഒരു ചെക്ക് ഞാൻ ഇതിൽ അടക്കംചെയ്തിരിക്കുന്നു. അതു് ആ അലക്കുകാരിക്കു കൊടുക്കുക. പതിമൂന്നു കുഞ്ഞുങ്ങളുടെ മാതാവായതിൽ എന്തൊരു മാത്രമാണ് അവൾ കാണിച്ചതെന്ന് ഞാൻ പറഞ്ഞതായി അവളെ അറിയിക്കുക." മി: മോർഗൻ ധനസമ്പാദനം ഒന്നുമാത്രംകൊണ്ട് ജീവിതത്തിൽ തൃപ്തിപ്പെടുന്ന ഒരാളല്ല. പുസ്തകങ്ങളും ചിത്രങ്ങളും ധാരാളം അദ്ദേഹം ശേഖരിക്കാറുണ്ട്. അദ്ദേഹം വലിയ ഹൃദയാലുവുമാണ്. ഈയിടെ അദ്ദേഹം ഒരു നേരംപോക്കു കാണിക്കുകയുണ്ടായി. ഈ വലിയ ബാങ്കർ തുടർച്ചയായി മൂന്നുദിവസം ആഫീസിൽവരുമ്പോഴും ആഫീസിൽനിന്നു പോകുമ്പോഴും ഒരു കിളിക്കൂട് കൊണ്ടുനടന്നിരുന്നു. മൂന്നാംദിവസം മാനേജർമാരിൽ ഒരു ചെറുപ്പക്കാരൻ എന്താണ് അങ്ങ് ഇതു് കൊണ്ടുനടക്കുന്നതെന്ന് അറച്ചുറച്ച് വിനയപൂർവ്വം അദ്ദേഹത്തോടു ചോദിച്ചു. "ഹാ! ഞാൻ വിജയിയായിരിക്കുന്നു. എൻെറ ജോലിക്കാരിൽ കൗതുകമെന്ന സ്വഭാവവിശേഷം ഉള്ള ഒരാളെങ്കിലും ഉണ്ടല്ലൊ. ഞാനും വേറൊരാളും ഒരു വാതുവച്ചിരുന്നു. കൗതുകം ഉള്ളവരാരും എൻെറ ജോലിക്കാരിൽ ഇല്ലെന്നാണ് അദ്ദേഹം പറഞ്ഞതു" എന്ന് മോർഗൻ ഉത്തരംപറഞ്ഞു. മോർഗന് ഇപ്പോൾ 70 വയസ്സ്പ്രായമുണ്ട്. ആയുധപാണികളായ ആറു അപസർപ്പകന്മാർ അംഗരക്ഷകന്മാരായി എപ്പോഴും അദ്ദേഹത്തോടുകൂടി ഉണ്ടായിരിക്കും.

—০—

## ആ ചെറിയ പുസ്തകം

—০—

റാബർട്ടുബേൺസ്സ്കാട്ട് ലണ്ടിലെ മഹാകവിയാണ്. പട്ടിണിയുടെ പാട്ട് അദ്ദേഹത്തെപോലെ അറിഞ്ഞവർ കുറയും. ഒരിക്കൽ അമേരിക്കയിൽ ഒരു തോട്ടത്തിൽ അടിമയായി പോകുന്നതിനു പോലും അദ്ദേഹം തീരുമാനിച്ചു. പക്ഷേ അതിന് ഇടവരാത്തവണ്ണം അദ്ദേഹത്തിൻെറ ഭാഗ്യയന്ത്രത്തിന് പെട്ടെന്ന് ഒരു തിരിവുണ്ടായി. 1786-ൽ പ്രസിദ്ധപ്പെടുത്തിയ അദ്ദേഹത്തിൻെറ കവനങ്ങളുടെ ആദ്യത്തെ പതിപ്പിൻെറ ഒരു പ്രതി 980 പവൻ വിലയ്ക്കു് ലണ്ടനിൽ ഇയ്യിടെ വാങ്ങിയിരിക്കുന്നു. സാഹിത്യ ലോകത്തിലെ വിസ്മയകരങ്ങളായ കഥകളിലൊന്ന് ഈ ചെറുഗ്രന്ഥത്തിൻെറ പുറവും തങ്ങിനിൽപുണ്ട്. ബേൺസ് വളരെ പാവപ്പെട്ട ഒരു കൃഷീവലനായിരുന്നു. എഴുതാനും വായിക്കാനും ചില്ലറ ചില കവിതകൾ എഴുതാനും കൊള്ളാവുന്ന ഒരു നല്ല ചെറുപ്പക്കാരനാണ് ബേൺസെന്നു മാത്രമെ അദ്ദേഹത്തിൻെറ ഗ്രാമത്തിലെ ആളുകൾ ധരിച്ചിരുന്നുള്ളു. മററുള്ളവർക്കായി ഉഴുതു് നിത്യവൃത്തി കഴിച്ച ആ ചെറുപ്പക്കാരൻ 27-ാമത്തെ വയസ്സിൽ നിർഭാഗ്യത്തിൻെറ അടിത്തട്ടിലെത്തി. നിത്യവൃത്തിയ്ക്കു് ഒരു മാർഗ്ഗവുമില്ലാതായി. അന്നു അമേരിക്കയിൽ കൂലിവേലക്കായി പല പാവങ്ങളും പൊയ്ക്കൊണ്ടിരുന്നകാലമായിരുന്നു. ജമെയ്ക്കായിൽ ഒരു തോട്ട

ത്തിൽ നിസ്സാരമായ ഒരു ജോലി അദ്ദേഹത്തിന്റെ സ്നേഹിതന്മാരിലാരോ വാങ്ങിക്കൊടുത്തു. പക്ഷെ എങ്ങനെയാണവിടെ എത്തിച്ചേരുക ? നാലുപാട്ടും കടം. പോലീസുകാർ അയാളെ അറസ്റ്റ് ചെയ്യാൻ തിരക്കി നടക്കുന്നു. യാത്രച്ചിലവിനുള്ള പണത്തിന്നായി ഏതാനും കൊല്ലം നീഗ്രോകളെപോലെ ഒരു തോട്ടത്തിൽ അടിമയായി കഴിഞ്ഞു കൊള്ളാമെന്നുപോലും അദ്ദേഹം കരാർ ചെയ്തു. അപ്പോഴാണ് ചില സ്നേഹിതന്മാർ അദ്ദേഹമെഴുതിയ കവിതകൾ പുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തി നോക്കാൻ ഉപദേശിച്ചതു്. പുസ്തകമടിയ്ക്കാൻ പണമില്ലായിരുന്നു. ഒടുവിൽ ഒരു പുസ്തകവ്യാപാരി അതു് അടിച്ചു കൊടുക്കാമെന്നേററു. അച്ചടി നടക്കുമ്പോൾ പുസ്തകം പൂർത്തിയാക്കാൻ അദ്ദേഹത്തിന്റെ അനശ്വരങ്ങളായ കവനങ്ങളിൽ ചിലതു് എഴുതി. വളരെ കൂടിയാൽ യാത്രയ്ക്കുള്ള പണം പുസ്തകം വിററു കിട്ടുമെന്നായിരുന്നു അദ്ദേഹത്തിന്റെ പ്രതീക്ഷ. യാത്രയ്ക്കുള്ള ഒരുക്കങ്ങളെല്ലാം പൂർത്തിയാക്കി. ലോകത്തു് അദ്ദേഹത്തിനു ശേഷിച്ച സകല സ്വത്തുക്കളും ഒരു പെട്ടിയിലാക്കി കപ്പലിലേക്കും അയച്ചു. അതിനിടയിൽ നിയമഹസ്തത്തിൽ നിന്നു് മോചനം പ്രാപിക്കാൻ എപ്പോഴും ഒളിച്ചു നടക്കുകയും ചെയ്തു. പുസ്തകം പ്രസിദ്ധപ്പെടുത്തി. സകല പ്രതീക്ഷയേയും കവിഞ്ഞ് പണവും പ്രശസ്തിയും അദ്ദേഹത്തിനു സിദ്ധിച്ചു. എക്സൈസിൽ ഒരു ഉദ്യോഗവും ലഭിച്ചു. അമേരിക്കയിൽ ഇനി പോകേണ്ടാ എന്നു് സകലരും നിർബന്ധിച്ചു. കപ്പലിൽ നിന്നു് പെട്ടി തിരിച്ചു വരുത്തി. പിന്നെ അദ്ദേഹം പത്തുകൊല്ലം മാത്രമെ ജീവിച്ചിരുന്നുള്ളു. അതിനിടയിൽ വിശേഷോത്തരങ്ങളായ കാവ്യരത്നങ്ങളെക്കൊണ്ടു് അനശ്വരകീർത്തി ഇംഗ്ലീഷു സാഹിത്യത്തിന് അദ്ദേഹം സമ്പാദിച്ചുകൊടുത്തു.

—o—



നഫീൽഡ് പ്രഭു

[ഇതേവരെ 85 ലക്ഷം പവൻ ഇദ്ദേഹം ധർമ്മസ്ഥാപനങ്ങൾക്കായി ദാനംചെയ്തിട്ടുണ്ട്.]

## കമ്പിത്തപാൽ

100 കൊല്ലംമുമ്പേയാണ് പ്രൊഫസർ വിസ്ററുസ്റ്റോൾ എന്നയാൾ ആദ്യമായി കമ്പിത്തപാൽ കണ്ടുപിടിച്ചതു്. ആദ്യത്തെ 30 കൊല്ലം പ്രൈവററു കമ്പനികൾ മാത്രമെ ഈ വിദ്യ ഉപയോഗിച്ചിരുന്നുള്ളു. അന്നുതന്നെയും ആണ്ടിൽ 60 ലക്ഷം സന്ദേശങ്ങൾ ശരാശരി അയച്ചുകൊണ്ടിരുന്നു. 1870-ലാണ് ഗവമ്മെൻറു കമ്പിത്തപാൽ ഏറെറടുത്തതു്. 1890-ൽ 6 പെനിയ്ക്കു് ഒരു സന്ദേശം എന്ന പതിവുണ്ടായി. അതോടുകൂടി കമ്പിത്തപാൽ ധാരാളമായി പൊതുജനങ്ങളും ഉപയോഗിച്ചുതുടങ്ങി. 1899-ൽ 9 കോടി സന്ദേശങ്ങൾ കമ്പിമാർഗ്ഗം അയച്ചിരുന്നുവത്രെ. കമ്പിത്തപാലിനു് ഇടിവു് ഉണ്ടായതു് ടെലഫോണിന്റെ ആവിർഭാവത്തോടുകൂടിയാണ്. ഇപ്പോൾ ഗ്രേററ്ബ്രിട്ടണിൽ ഗവമ്മെൻറു നിയന്ത്രണത്തിൽ 14000 കമ്പിത്തപാലാഫീസ്സുകൾ ഉണ്ടു്.

———

## എഴുത്തച്ഛന്റെ കാണാതെ കിടന്ന കാവ്യം

—o—

കഴിഞ്ഞ 19 കൊല്ലങ്ങളായി എഴുത്തച്ഛന്റെ കാവ്യങ്ങളെ സംബന്ധിച്ച് പഠനം നടത്തിക്കൊണ്ടിരുന്ന മി. രാമചന്ദ്രമേനോൻ ഈയിടെ ഒററപ്പാലത്തുവച്ച് ചെയ്ത ഒരു പ്രസംഗത്തിൽ എഴുത്തച്ഛന്റെ ജീവചരിത്രം സംബന്ധിച്ച് ഇന്നു കേരളത്തിൽ പ്രചാരത്തിലിരിക്കുന്ന പല സംഗതികളും അടിസ്ഥാനരഹിതങ്ങളാണെന്നു തെളിയിച്ചിരിക്കുന്നു.

മി. മേനോന്റെ അഭിപ്രായം എഴുത്തച്ഛൻ നീലകണ്ഠസോമാജിയുടെയും, തുഞ്ചത്തു ചിരുതയുടെയും പുത്രനായിരുന്നുവെന്നും അദ്ദേഹത്തിനു കാലാന്തരത്തിൽ കവയിത്രിയായ ശ്രീദേവി എന്ന ഒരു പുത്രിയുണ്ടായി എന്നും, അദ്ദേഹം ഒരു മദ്യപാനിയായിരുന്നില്ല എന്നും തിരുവിതാംകൂർ, കൊച്ചി, കോഴിക്കോട്, പാലക്കാട് മുതലായ രാജ്യങ്ങളിലെ രാജാക്കന്മാരുടെയും, ആഴ്വാഞ്ചേരി തമ്പ്രാക്കളുടെയും കുലഗുരുവായിരുന്നുവെന്നും, അദ്ദേഹത്തിന്റെ ജന്മദേശം തിരൂരിനടുത്തു തൃക്കണ്ടിയൂർ എന്ന സ്ഥലത്തായിരുന്നുവെന്നും, അദ്ദേഹം ചിററൂരിൽവെച്ചു മരണമടഞ്ഞുവെന്നും ആണ്.

അദ്ധ്യാത്മരാമായണം എഴുത്തച്ഛന്റെ കൃതിയാണല്ലോ. അതു പരിഭാഷപ്പെടുത്തിയതു് അമ്പലപ്പുഴരാജാവിന്റെ ഇഷ്ടാനുസാരമാണെന്നാണ് പൊതുവെയുള്ള ധാരണ. എന്നാൽ അതു തെററാണെന്നും വാസ്തവത്തിൽ ആഴ്വാഞ്ചേരിതമ്പ്രാക്കളുടെ നിർദ്ദേശമനുസരിച്ചാണ് ആ മഹാകാവ്യം തർജ്ജിമചെയ്തതെന്നും മി. മേനോൻ പറയുന്നു. മേൽപ്പത്തൂർ ഭട്ടതിരിയുടെ സഹായത്താലാണ് എഴുത്തച്ഛന് അമ്പലപ്പുഴ കൊട്ടാരത്തിൽ സ്ഥാനം കിട്ടിയതെന്നാണല്ലോ അറിവ്. എന്നാൽ എഴുത്തച്ഛൻ രാമായണം എഴുതുന്നകാലത്ത് ഭട്ടതിരിക്ക് കഷ്ടിച്ച് പതിനാലോ പതിനേഴോ വയസ്സുമാത്രമെ പ്രായമുണ്ടായിരുന്നുള്ളുവെന്നും അതിനാൽ ഭട്ടതിരിയുടെ സഹായത്താൽ എഴുത്തച്ഛൻ അമ്പലപ്പുഴരാജാവിന്റെ ആശ്രിതനായിത്തീർന്നുവെന്നതു് സംഭാവ്യമല്ല എന്നുമാണ് മി. മേനോൻ പറയുന്നതു്.

ഇന്നുവരെ പ്രസിദ്ധംചെയ്തിട്ടില്ലാത്ത എഴുത്തച്ഛന്റെ 'ഭാഗവതം' എന്ന ഒരു കൃതി കണ്ടുകിട്ടിയിട്ടുണ്ടെന്നും അതു് താമസംവിനാ പ്രസിദ്ധപ്പെടുത്തുന്നതാണെന്നും അദ്ദേഹം പറയുകയുണ്ടായി.

———

## ദ്വീപുകൾ വേണം

—o—

ഇപ്പോൾ ദ്വീപുകൾ വില്പനയ്ക്കുണ്ട്. പക്ഷേ ഉള്ള ദ്വീപുകളെക്കാൾ കൂടുതലാളുകൾ അവയ്ക്കാവശ്യക്കാരായുമുണ്ട്. കഴിഞ്ഞകൊല്ലം വിററ ദ്വീപുകളുടെ എണ്ണം 24 ആയിരുന്നുവത്രെ. 30000 ഏക്കർവരെ വിസ്താരമുള്ള ദ്വീപുകൾ ഈ കൂട്ടത്തിൽ ഉണ്ട്. ചിലതു് വളരെ ചെറിയവയാണ്. അവ ലോകചിന്തകളെല്ലാം വെടിഞ്ഞ സന്ന്യാസികൾക്ക് കഴിഞ്ഞുകൂടാൻ മാത്രം കൊള്ളാവുന്നവയാണ്. ചിലതു് ഉഷ്ണകാലത്ത് കടലിൽ കുളിച്ചു താമസിക്കുന്നതിനു പററിയവയും മാത്രമാണ്. വേട്ടയ്ക്കു സൗകര്യമുള്ളതിനാൽ ചില ദ്വീപുകൾക്കു വില വർദ്ധിച്ചിരിക്കും. പക്ഷികളും അവിടെ ധാരാളമുണ്ടായിരിക്കും. ഇയ്യിടെ വിററ ദ്വീപുകളിലൊന്ന് എഡർനിഷ് ആണ്. 10 ഏക്കർ സ്ഥലവും 7 മുറിയുള്ള ഒരു വീടും അതിലുണ്ട്. 1200 പവനാണ് വില. 22 800 ഏക്കർ സ്ഥലമുള്ള ബെൻപിക്കുല പന്തിരായിരം പവനാണ് വിലയ്ക്കുപോയതു്. സ്കോട്ട്ലണ്ടിന്റെ പടിഞ്ഞാറുഭാഗത്താണ് ഇത്തരം ദ്വീപുകളിൽ പലതും സ്ഥിതിചെയ്യുന്നതു്. വെയിത്സിനടുത്തു് കൊഞ്ചിനും ഞണ്ടിനും പ്രസിദ്ധിയുള്ള ഷെൽദ്വീപും ഈയിടെയാണ് വില്ക്കയുണ്ടായതു്. അതു് ആധുനിക രീതിയിൽ കടലിൽ കുളിച്ചു താമസിക്കുന്നതിനുള്ള ഒരു സങ്കേതമാക്കി രൂപാന്തരപ്പെടുത്താൻ തീരുമാനിച്ചിരിക്കുന്നു.

—o—

## ക്ഷമാപണം

—

ഒരുകൊല്ലത്തെ ശിക്ഷകഴിഞ്ഞു് കാരാഗൃഹത്തിൽനിന്നു വെളിക്കിറങ്ങിയ ജോർജ്ജ് അൻഡ്റു മാക്ക്മോഹൻ ഡ്യൂക്ക് ഓഫ്‌വിൻഡ്സറിന് (എഡ്വാർഡ് എട്ടാമനു) ഹൃദയസ്പൃക്കായ ഒരു ക്ഷമാപണക്കത്തു് അയച്ചിരിക്കുന്നു. കഴിഞ്ഞകൊല്ലം ഒരു ഘോഷയാത്രാമദ്ധ്യേ എഡ്വേർഡ് അഷ്ടമനെ ഭീഷണിപ്പെടുത്തുവാൻ



ഡ്യൂക്ക് ആഫ് വിൻസർ

മാക്ക്മോഹൻ ഒരു കൈത്തോക്ക് കറക്കിയെറിഞ്ഞിരുന്നുവല്ലൊ. ആ അപരാധത്തിനു അയാൾ ജയിൽവാസമനുഭവിക്കുകയായിരുന്നു. വിറയാർന്ന കൈകളോടെ മി: മോഹൻ എഴുതി തപാലിലിട്ട ആ പശ്ചാത്താപലിഖിതത്തിൽ പ്രസ്താവിക്കുന്നതിങ്ങനെയാണ്:— "ഞാൻ ജയിലിൽനിന്നു വെളിക്കുവന്നിട്ടു കുറച്ചു ദിവസമെ ആയുള്ളു. അങ്ങയോടുള്ള ബഹുമതിയും, സ്നേഹവും, വിശ്വാസവും രേഖപ്പെടുത്തികൊള്ളുന്നു. അങ്ങയുടെ കാരുണ്യവും മാഹാത്മ്യങ്ങളും സ്തുത്യർഹമാണ്. അങ്ങു സ്ഥാനത്യാഗം ചെയ്ത വിവരമറിഞ്ഞു ഞാനും എന്റെ ജയിൽ ചങ്ങാതികളും നടുങ്ങിപ്പോയി. അവിടുന്ന് തന്നത്താൻ ചെയ്യേണ്ട ഒരു തീരുമാനത്തിൽ മററുള്ളവർ കൈകടത്തി അങ്ങയെ ഈഗതിയിലാക്കിയതോർത്തപ്പോൾ ഞങ്ങളുടെ ദുരിതം മറന്നു കരഞ്ഞുപോയി. അവിടത്തെ മഹനീയ സേവനങ്ങൾ ഞങ്ങൾക്കു നഷ്ടപ്പെട്ടു. അവിടുന്നു ഗാർഹസ്ഥ്യം പൂകാൻ പോകുന്നതിൽ ഞങ്ങൾ സന്തോഷിച്ചു. അങ്ങേയ്ക്കു മംഗളമാശംസിക്കുവാൻ എന്റെ ചങ്ങാതി തടവുകാരെന്നെ ഭരമേല്പിച്ചിരുന്നു. ജയിലധികാരികൾ അതു സമ്മതിച്ചില്ല. അവരറിയാതെ അതയക്കാൻനോക്കി; അതും നിഷ്ഫലമായി.

പ്രഭോ! പ്രജാവത്സലനായ അങ്ങയുടെനേരെ തോക്കുനീട്ടിയ മഹാപാപിയായിരുന്നുവല്ലൊ ഞാൻ. അങ്ങയോടു മാപ്പപേക്ഷിച്ചുകൊണ്ടു ഞാനൊരു കത്തെഴുതിവച്ചു. അതയക്കാൻ കാരാഗൃഹദേവതകളുടെ അനുവാദം ലഭിച്ചില്ല. അവിടത്തെ ഒരു ചിത്രം ഞാനെന്റെ തടവുമുറിയിൽ തൂക്കിയിരുന്നു. അങ്ങയുടെ കാരുണ്യം അതിൽക്കൂടെ ഞാൻ ദർശിച്ചിരുന്നു. തെരുവിലെ ഒരു അനാഥനായയോടുപോലും അങ്ങയ്ക്കുള്ള ദയാപാരവശ്യം! സത്യം! അങ്ങയെ അപകടപ്പെടുത്തുവാനൊ, ഭയപ്പെടുത്തുവാനൊ, ഞാനന്നാതോക്കെറിഞ്ഞതല്ല. അവിടുന്നു എനിക്കു മാപ്പുതരികയില്ലെ?

—o—

## വെൽ പവന സ്റ്റാമ്പ്

—o—

96 കൊല്ലം മുമ്പേ ഇംഗ്ലണ്ടിൽ ഒരു വക്കീൽ ഗ്ലൂസ്റ്റൻ രണ്ടു ഗിനിവീതം വിലയുള്ള മൂന്നു നീലസ്റ്റാമ്പുകൾ പപ്പാതി കീറി ഒരു പെനി സ്റ്റാമ്പിനു പകരം ഉപയോഗിച്ചിരുന്നു. ഇപ്പോൾ ഈ പാതികൾക്കു് 137 പവൻ ലണ്ടനിൽ വിലകിട്ടിയിരിക്കുന്നു. ഏററവും നല്ല പാതിക്കു് 72 പവൻ 10 ഷി: ആയിരുന്നുവത്രെ വില. മനുഷ്യന്റെ ഭ്രാന്തു!

—o—

# വിനോദ നാണയങ്ങൾ

പരിഷ്കൃതരാജ്യങ്ങളിലെല്ലാം നാണയങ്ങളും ബാങ്കുനോട്ടുകളും നടപ്പുണ്ടല്ലോ. കടലാസുനാണയങ്ങളുടെ ഉത്ഭവം അടുത്തകാലത്താണ്. B. C. 17-ാംശതകത്തിൽതന്നെ ലോഹനാണയങ്ങൾ നടപ്പുണ്ടായിരുന്നു. 2600കൊല്ലം മുമ്പേ ഏഷ്യാമൈനാറിൽ ദൈഗാസ് എന്ന രാജാവു് പരിഷ്കൃതരീതിയിലുള്ള നാണയങ്ങൾ അടിച്ചിരുന്നതായി കാണുന്നുണ്ട്. പെരുംപയറിന്റെ ആകൃതിയാണ് ഈ നാണയങ്ങൾക്കുണ്ടായിരുന്നതു്. സ്വർണ്ണം, വെള്ളി, ചെമ്പ് മുതലായ ലോഹങ്ങൾ ഉപയോഗിച്ചു് ഗ്രീസ്മുതലായ പുരാതന പരിഷ്കൃതരാജ്യങ്ങൾ നാണയങ്ങൾ നിർമ്മിക്കുവാൻ തുടങ്ങിയതു് പിന്നീട് വളരെക്കാലം കഴിഞ്ഞാണ്.

## കല്ലുനാണയങ്ങൾ

നാണയങ്ങളുടെ പരിവർത്തനചരിത്രം രസകരമാണ്. ഇന്നും പെസിഫിക്ക് ദ്വീപുകളിലെ അപരിഷ്കൃത ജനങ്ങളുടെ ഇടയിൽ വളരെ കൗതുകകരങ്ങളായ ചില നാണയങ്ങൾ കൊടുക്കൽവാങ്ങലിനായി ഉപയോഗിച്ചുവരുന്നുണ്ട്. നാണയങ്ങൾ വലിയ വിഷമംകൂടാതെ കൊണ്ടുനടക്കാൻ എളുപ്പമുണ്ടെന്നുള്ളതാണല്ലോ അവയുടെ പ്രയോജനങ്ങളിലൊന്ന്. എന്നാൽ ഈ പെസഫിക്ക് ദ്വീപുകളിലൊന്നിൽ നടപ്പിലിരിക്കുന്ന നാണയങ്ങളിൽ ഒരൊററ എണ്ണംതന്നെ കൊണ്ടുനടക്കാൻ ഒരൊററയാളിന് ഒരിക്കലും സാദ്ധ്യമല്ല. അതിന് അത്ര വലിപ്പവും ഭാരവും ഉണ്ട്. യാപ് എന്ന ദ്വീപിലെ ആദിമജനങ്ങളാണ് ഈ നാണയം ഉപയോഗിച്ചുവരുന്നതു്. ആറുമുതൽ പന്ത്രണ്ടിഞ്ചുവരെ വണ്ണത്തിൽ 8-മുതൽ 12അടിവരെ അക്ഷരേഖയുള്ള വൃത്തമായ കരിമ്പാറയാണ് ഒരൊററ നാണയം. 250 മൈലകലെ ഉള്ള വേറൊരു ദ്വീപിൽനിന്നാണ് ഈ കരിങ്കൽ നാണയങ്ങൾ ചെത്തിയൊരുക്കി ചങ്ങാടങ്ങളിൽ കയററിക്കൊണ്ടുവരുന്നതു്. പലതിനും മുക്കാൽ ടണ്ണിൽ കൂടുതൽ ഭാരമുണ്ടായിരിക്കും. ഈ നാണയങ്ങൾ കൈമാററം ചെയ്യുന്നതിനുള്ള സൗകര്യമുദ്ദേശിച്ചു് നടുക്ക് ഒരു വലിയ ദ്വാരം പാറയിൽ ഇട്ടിരിക്കും. ആ ദ്വാരത്തിൽകൂടി മുളയോ മരമോ ഇട്ട് രണ്ടുപേർ ചുമന്നാണ് ഒരൊററനാണയംതന്നെ ആളുകൾ കൊണ്ടുപോകുന്നതു്. പന്ത്രണ്ടടി അക്ഷരേഖയുള്ള "ഫൈ" എന്ന ഒരൊററ നാണയത്തിന് ഏകദേശം 30 പവൻ വിലവരും. ചില്ലറകൊടുക്കാനുപയോഗിക്കുന്നതു്, ബട്ടൻസിന്റെ ആകൃതിയിലുള്ള മുത്തുചിപ്പികളാണ്. വലിയ ധനികന്മാർ ഈ ഭീമനാണയങ്ങൾ പ്രത്യേകിച്ചും ഇഷ്ടപ്പെടുന്നതു് എളുപ്പത്തിലാരും അവ മോഷ്ടിച്ചുകൊണ്ടു പോവുകയില്ല എന്നുള്ളതിനാലാണ്. വീടിനുചുററും വേലിവയ്ക്കാൻ ഈ നാണയങ്ങൾ ഉപയോഗിച്ചു് ധനികന്മാർ പാവങ്ങളെ വിഭ്രമിപ്പിച്ചുവന്നു.

## ദന്തനാണയങ്ങൾ

സാളമൺ ദ്വീപുകളിൽ പട്ടിയുടെയും സ്രാവിന്റെയും പല്ലുകളാണ് നാണയമായി ഉപയോഗിച്ചുവരുന്നതു്. ഒരു ദ്വീപിൽ സ്രാവിന്റെ പല്ലുകൾ ചൂരവള്ളിയിൽ കോർത്തിട്ടാണ് നാണയമായി ഉപയോഗിക്കുന്നതു്. അത്തരം മാലകളുടെ നീളമനുസരിച്ച് അവയ്ക്കു വിലയുംകൂടും. ഫിജിയിൽ തിമിംഗലത്തിന്റെ പല്ലുകളാണ് നടപ്പിലിരിക്കുന്നതു്. ന്യൂഗിനിയിലെ കാട്ടാളവർഗ്ഗക്കാരുടെ ഇടയിൽ ഭാര്യയെ കിട്ടണമെങ്കിൽ സ്രാവിന്റെ പല്ലുകൾ കൊഴിഞ്ഞിട്ടില്ലാത്ത താടിയെല്ലുകൾ ശുല്കമായി കൊടുക്കണമത്രെ. അതിനാൽ അവിടെ യുവാക്കന്മാരുടെ ഇടയിൽ സ്രാവുവേട്ട വളരെ പ്രധാനപ്പെട്ട ഒരു വിനോദമാകുന്നു.

## ലക്ഷപ്രഭുക്കൾ

—o—

ഈ ലക്ഷപ്രഭുക്കളാരാണ്? ഇംഗ്ലീഷുകാരുടെ നിർവചനപ്രകാരം പത്തുലക്ഷം പവൻ 5 ശതമാനം പലിശ, അതായത്, ആണ്ടിൽ അൻപതിനായിരം പവനോ അതിൽ കൂടുതലോ ആദായമുള്ള ആൾ ഒരു ലക്ഷപ്രഭുവാണ്. 1931ൽ ബ്രിട്ടനിൽ 540 പേർ ലക്ഷപ്രഭുക്കളായിരുന്നു. 1935ൽ 296 പേർ മാത്രമേ ഉണ്ടായിരുന്നുള്ളുവത്രേ. ലക്ഷം പവനിൽ കൂടുതൽ ആണ്ടിൽ ആദായമുള്ളവർ 1934 ൽ 64-ം, 1929ൽ 142-ം ഉണ്ടായിരുന്നു.

—o—

## കക്കാനാണയങ്ങൾ

പെസിഫിക്ക് ദ്വീപുകളിൽ വളരെ പ്രചാരമുള്ള നാണയം കക്കായാകുന്നു. ചുവപ്പും വെളുപ്പും നിറത്തിലുള്ള പ്രത്യേകതരം കക്കാകളുണ്ട്. സാമാന്യജനങ്ങൾ വെളുത്ത കക്കായും പ്രഭുക്കന്മാർ ചുവന്നതും ഉപയോഗിക്കുന്നു. നൂലിൽ കൊരുത്ത് നെടുനീളത്തിൽ നിർമ്മിക്കുന്ന ഈ നാണയങ്ങൾ മുഴക്കണക്കിനും ചാൺകണക്കിനും അളന്നുകൊടുക്കുന്നു.

## തൂവൽ നാണയങ്ങൾ

പക്ഷിയുടെ തൂവൽ, പന്നിയുടെ വാൽ, പലജാതി ജന്തുക്കളുടെ തുകൽ ഇവയും ചില ദ്വീപുകളിൽ നാണയങ്ങളാണ്. തേൻകുടിക്കുന്ന ഒരുജാതി പക്ഷികളുടെ തൂവൽ വിവിധാകൃതിയിലുള്ള മരപ്പട്ടയിൽ തുന്നിപ്പിടിച്ച് പലവിലയുള്ള നാണയങ്ങൾ സാൻറാക്രൂസിൽ ഉണ്ടാക്കുന്നു. അതും ഒന്നൊന്നായി കൊരുത്ത് കൊണ്ടുനടക്കുകയാണ്. ഈ തൂവൽപണം 24-ഓ അധികമോ ഗജംകൊടുത്താൽ മാത്രമെ അവിടെ സുന്ദരിയായ ഒരു ഭാര്യയെക്കിട്ടാൻ സാധിക്കുകയുള്ളൂ.

—o—

## മരണരശ്മി

സയൻസിൻെറ പുരോഗമനത്തോടുകൂടി വിഷവാതകങ്ങളും മരണരശ്മികളും ഇതര സാമഗ്രികളും പ്രതിനിമിഷമെന്നോണം കണ്ടുപിടിക്കപ്പെട്ടു വരുന്നു. വില്യംജെമിക്കിൻ എന്ന പേരായ ഒരു പത്രപ്രവർത്തകൻ ഈയിടെ തൻെറ ബ്രിഗേഡ് ഓഫ് സ്റ്റയിസ് എന്ന പുസ്തകത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള വിവരങ്ങൾ ആരേയും അത്ഭുതപ്പെടുത്തുക തന്നെ ചെയ്യും. ഇംഗ്ലണ്ടിൽ രണ്ടുപേർ "മരണരശ്മി"കൾ കണ്ടുപിടിക്കുന്നതിലേർപ്പെട്ടിട്ടുണ്ട്. സൌത്ത് വെയിൽസിലെ ഒരു ശാസ്ത്രജ്ഞനായ മി: എച്ച്. ഗ്രിൻഡൽ മാത്യൂസ് ആണ് ഇവരിൽ ഒരാൾ. ഇദ്ദേഹത്തിൻെറ വസതിക്കു ചുറവും കമ്പിവേലികളും കള്ളന്മാർ കടന്നാൽ ശബ്ദം പുറപ്പെടുവിക്കുന്ന യന്ത്രങ്ങളുമുണ്ട്. ഇദ്ദേഹം കണ്ടുപിടിച്ചിട്ടുള്ള രശ്മി പറന്നുകൊണ്ടിരിക്കുന്ന വിമാനങ്ങളെ നിലംപതിപ്പിക്കുവാൻ ഉതകുന്നവയാണ്. വയർലസ് ടോർപ്പിഡോ, നിയന്ത്രകനില്ലാത്ത വിമാനം, യന്ത്രമനുഷ്യൻ തുടങ്ങിയവ ഇദ്ദേഹം കണ്ടുപിടിച്ചിട്ടുണ്ട്.

ലീസ്റ്റർ കലാലയത്തിലെ ഒരു ലെക്ചററായ ഡാക്ടർ ചാസ്ഫീൽഡ് ആണ് "മരണരശ്മി"യുടെ സൃഷ്ടിയിൽ ഏർപ്പെട്ടിരിക്കുന്ന വേറൊരു ഇംഗ്ലീഷുകാരൻ. ഇദ്ദേഹം തൻെറ "രശ്മി" കൊണ്ടു ചെറിയ പക്ഷികളേയും മൃഗങ്ങളേയും കൊന്നുതുടങ്ങിയിട്ടുണ്ട്. ഇപ്പോൾ അനേകം വാര അകലെ സ്ഥിതിചെയ്യുന്ന മനുഷ്യരേയും ഈ രശ്മി പ്രയോഗിച്ചു വധിക്കുവാൻ ഇദ്ദേഹത്തിനു സാധിക്കുമെന്നു പറയപ്പെടുന്നു. ഈ രശ്മിയെപ്പററി കൂടുതൽ അന്വേഷണങ്ങൾ നടത്തുന്നതിനായി രശ്മിയെ പുറപ്പെടുവിക്കുന്ന ശക്തിയുള്ള ഒരു യന്ത്രം പരീക്ഷണാർത്ഥം ഉപയോഗിക്കുവാൻ ഗവമെൻറ് അദ്ദേഹത്തിന്നനുമതി നൽകിയിട്ടുണ്ട്.

ഒരു ഡാനിഷ് എൻജിനീയരായ മി. റോവൻ എന്നൊരാൾ കണ്ടുപിടിച്ചിട്ടുള്ള രശ്മി

## ചൈനയും ബ്രിട്ടനും

—:—

ചൈനയിൽ നടക്കുന്ന യുദ്ധം 11000-മൈൽ അകലെ കിടക്കുന്ന ബ്രിട്ടനെ എങ്ങനെ ബാധിക്കുന്നു എന്നു് നോക്കുക: —

ഒട്ടാകെ 35കോടി പവൻ ചൈനായിൽ ബ്രിട്ടൻ മുതലിറക്കിയിട്ടുണ്ടു്. ഒരുകൊല്ലത്തിൽ പലിശയായും ആദായവീതമായും ചൈനയിൽനിന്നു 20-കോടി പവൻ ഇംഗ്ലണ്ടിനു കിട്ടിവരുന്നു. പത്തുലക്ഷംരൂപ വിലയ്ക്കുള്ള ഇംഗ്ലീഷ് സാമാനങ്ങളാണു് മാസംതോറും അവിടെ വിററഴിയുന്നതു്. ചൈനായിൽ ഇന്നുള്ള 14,000 ഇംഗ്ലീഷ്കാരാണു് ഈ വാണിജ്യബന്ധം കോട്ടംകൂടാതെ മുന്നോട്ടുകൊണ്ടുപോകുന്നതു്.

—o—

യുടെ സഹായത്താൽ നൂറു നാഴിക അകലെ സ്ഥിതിചെയ്യുന്ന വെടിക്കോപ്പുകളെ ഒന്നടക്കം നശിപ്പിച്ചുകളയുന്നതിനോ പൊട്ടിച്ചുകളയുന്നതിനോ സാധിക്കും.

മററു രാജ്യക്കാർക്കും അവരവരുടെ മരണരശ്മികൾ ഉണ്ടെന്നും അതിനെപ്പററിയുള്ള വിവരങ്ങൾ ആരും പുറത്തു വിട്ടിട്ടില്ലെന്നുമാണു് ഗ്രന്ഥകാരൻ പ്രസ്താവിക്കുന്നതു്. ഒരു രാജ്യത്തിന്റെ അതിർത്തികളെ സംരക്ഷിക്കുന്നതിനു പര്യാപ്തമായ ഒരു തരം രശ്മി അമേരിക്കക്കാരനായ ഡാക്ടർ നിക്കോളടെൽസയും കണ്ടുപിടിച്ചിട്ടുണ്ടു്. ഈ രശ്മിയുടെ സഹായത്താൽ പറന്നുകൊണ്ടിരിക്കുന്ന പതിനായിരം യുദ്ധവിമാനങ്ങളേയോ മുന്നോട്ടു കയറിക്കൊണ്ടിരിക്കുന്ന പത്തു ലക്ഷം ഭടന്മാരേയോ നിഷ്പ്രയാസം നശിപ്പിക്കുവാൻ കഴിയും.

ചുരുക്കിപ്പറഞ്ഞാൽ ഇനിയത്തെ മഹായുദ്ധത്തോടുകൂടി ലോകത്തെ ഒന്നാകെ ഭസ്മമാക്കിക്കളയുവാനുള്ള പലതരം രശ്മികളും ഓരോരുത്തർ കണ്ടുപിടിച്ചിട്ടുണ്ടു്.

—o—

## ഒരു കുട്ടിയെ പാമ്പു വിഴുങ്ങി

ഗഞ്ചാം ഏജൻസിയിലെ ബുഗ്ഗുഡാസ്കൂളിൽ ഒരു ഭയങ്കരമായ സംഭവം നടന്നിരിക്കുന്നു. ഒരു തടിപ്പുരയിൽ ഒരു കുട്ടിയെ അവന്റെ കുസൃതിമൂലം ഉപാദ്ധ്യായൻ അടയ്ക്കുകയും അതിനുള്ളിലുണ്ടായിരുന്ന ഒരു പെരുമ്പാമ്പു അവനെ വിഴുങ്ങുകയും ചെയ്തു.

തടി ശേഖരിച്ചുവെച്ചിരുന്ന മുറിയിൽ ഉപാദ്ധ്യായൻ കുട്ടിയെ അടച്ചപ്പോൾ, തടികളുടെ ഇടയിൽ നിന്നു പാമ്പു വന്നു അവനെ വിഴുങ്ങാൻ ഭാവിക്കയും കുട്ടികിടന്നു വിളിച്ചിട്ടും ഉപാദ്ധ്യായൻ അതു ശ്രദ്ധിക്കാതിരിക്കയുമാണുണ്ടായതു്. അല്പനേരം കഴിഞ്ഞു അവന്റെ പിതാവു അവിടെ വന്നു അന്വേഷിക്കയും തടിപ്പുരയിൽ കുട്ടിയെ നോക്കിച്ചെല്ലുകയും അവനെ കാണാതെ നിലവിളികൂട്ടുകയുമുണ്ടായി. ഉപാദ്ധ്യായനും മററുള്ളവരും അവിടെ ഓടിച്ചെന്നു നോക്കിയപ്പോൾ അനങ്ങാൻ വയ്യാതെ പെരുമ്പാമ്പു ഒരു മൂലയിൽ കിടക്കുന്നതു കണ്ടു.

ആ ജന്തുവിൽ നിന്നു ഒരു താഴ്ന്ന ഝങ്കാരം പുറപ്പെടുന്നുണ്ടായിരുന്നു. വലിയ കുന്തങ്ങൾ കൊണ്ടുവന്നു അതിന്റെ വയറു കുത്തിക്കീറി നോക്കിയപ്പോൾ, ബോധമില്ലാത്ത കുട്ടി പണിപ്പെട്ടു ശ്വാസോച്ഛ്വാസം കഴിക്കുന്നതു കണ്ടു. ആസ്പത്രിയിൽ കൊണ്ടു ചെന്നു രണ്ടു മണിക്കൂർനേരം കഴിഞ്ഞപ്പോൾ അവൻ മരിച്ചു. ഉപാദ്ധ്യായൻ അറസ്റ്റിലാണു്.

—o—

## പട്ടിയുടെ പല്ല്

—o—

ന്യൂഗിനിയിലുള്ള ഒരു മിഷനറി മദാമ്മ പട്ടിയുടെ പല്ലുകൾ അയച്ചുകൊടുക്കണമെന്നു കാണിച്ചു് ഒരു അഭ്യർത്ഥന പുറപ്പെടുവിച്ചു. ആ രാജ്യത്തു് പട്ടികളുടെ പല്ലുകളാണത്രെ നാണയം ആയി ഉപയോഗിച്ചുവരുന്നതു്. ലോകത്തിന്റെ നാനാഭാഗങ്ങളിൽ നിന്നും ഒട്ടു വളരെ പല്ലുകൾ ബങ്കിയായി മദാമ്മയ്ക്കു കിട്ടി. പരിഷ്കൃത രീതിയിലുള്ള ഒരു ആശുപത്രി പണിതു സജ്ജമാക്കുന്നതിന് വേണ്ട പണം അങ്ങനെ ആ മദാമ്മയ്ക്കു കിട്ടുകയുമുണ്ടായി.

# പ്രണയനൈരാശ്യം

ത്രിങ്കോമലിക്കടുത്ത് കടലിലേക്കു തള്ളിനിൽക്കുന്ന കിഴക്കാംതൂക്കായ ഒരു പാറയിൽ ഒരു ശിലാസ്തംഭം ഉണ്ട്. ആ സ്തംഭം ദുഃഖപൂർണ്ണമായ ഒരു പ്രണയ കഥയുടെ സ്മാരകമാണ്. 250 കൊല്ലം മുമ്പേ 1687-ൽ ഏപ്രിൽ 24-ാംനു അതിദയനീയമായ ഒരു സംഭവം അവിടെ നടക്കുകയുണ്ടായി. അന്ന് ഡച്ചുകാർ സിലോണിൽ വളരെ പ്രബലന്മാരായിരുന്നു. ഡച്ചു സേനാനികളിൽ ഒരാൾക്കു അതിസൗന്ദര്യവതിയായ ഒരു പുത്രിയുണ്ടായിരുന്നു. യൗവ്വനോൽക്കർഷത്തോടുകൂടി അവളുടെ സൗകുമാര്യം സകല യുവജനങ്ങളേയും വിഷാദിപ്പിക്കാൻ തുടങ്ങി. അവളുടെ മുഗ്ദ്ധകരം കൊതിച്ച് ഡച്ചു സൈന്യത്തിലെ അതിധീരന്മാരായ പലയുവയോധാക്കന്മാരുടേയും ഹൃദയം ദഹിച്ചു. എന്നാൽ അവൾ അപ്രസിദ്ധനായ ഒരു സാധാരണ പടയാളിയ്ക്കായി അവളുടെ ഹൃദയം അർപ്പിച്ചു കഴിഞ്ഞിരുന്നു. ലോകത്താരും തന്നെ ഈ പ്രണയ വൃത്താന്തം അറിഞ്ഞിരുന്നില്ല. ഫ്രെഡറിക്ക് കോട്ടയുടെ ചുറ്റുപാടും ഉണ്ടായിരുന്ന വൃക്ഷങ്ങളുടെ ശീതളച്ഛായയിൽ നിലാവുള്ള രാത്രികാലങ്ങളിൽ ആ കാമിനീകാമുകന്മാർ സ്വൈരമായിവിനോദിച്ച് പ്രപഞ്ചം മുഴുവനും വിസ്മരിച്ചിരുന്നു. അപ്പോഴെല്ലാം ആ യുവതി പരമാനന്ദനിർവൃതി അനുഭവിക്കുകയും ചെയ്തുവന്നു. അവർ ഗാന്ധർവമായി വിവാഹവുംനടത്തി. ഫ്രെഡറിക്ക് കോട്ടയും അതിനു ചുറ്റുമുള്ള വൃക്ഷങ്ങളുമല്ലാതെ മറ്റു യാതൊന്നുംതന്നെ ഇവരുടെ നിഗൂഢപ്രണയത്തിന് ദൃക്സാക്ഷികളായിരുന്നില്ല. യുവതിയുടെ പിതാവ് ആജ്ഞാലംഘനം എന്തെന്നറിഞ്ഞിട്ടില്ലാത്ത ഒരു ഉഗ്രനായിരുന്നു. എങ്കിലും നെടുവീർപ്പുകൾക്കും കണ്ണുനീരുകൾക്കും ഇടയിൽക്കൂടി ആ പ്രണയനാടകത്തിലെ അങ്കങ്ങൾ ഒന്നൊന്നായി കഴിഞ്ഞുകൊണ്ടിരുന്നു.

ദിവസങ്ങൾ അങ്ങനെ മുന്നോട്ടുപോയി. ഒരു ദിവസം കേവലം ആകസ്മികമായിട്ടാണ് ആ യുവതിയുടെ ഹൃദയത്തിൽ ഒരു ആശങ്ക അങ്കുരിച്ചത്. അടുത്ത കപ്പലിൽ സ്വദേശത്തേക്ക് യാത്രതിരിക്കുന്ന പടയാളികളുടെ കൂട്ടത്തിൽ അവളുടെ കാമുകനും ഉൾപ്പെട്ടിട്ടുണ്ടെന്നും അവളെയും അവളുടെ പ്രണയത്തെയും തീരെ വിസ്മരിച്ച് അത്യാഹ്ളാദപൂർവ്വം അയാൾ മടങ്ങിപ്പോവുകയാണെന്നും അവൾക്ക് അറിവായി. ദുഃഖംകൊണ്ടും നിരാശകൊണ്ടും നിറിയ ഹൃദയത്തോടെ അവൾ തുറമുഖത്ത് ഓടിയെത്തുമ്പോഴേക്കും കപ്പൽ നങ്കൂരം ഇളക്കി പുറപ്പെട്ടുകഴിഞ്ഞിരുന്നു. ജീവിതത്തിൽ കാമ്യമായ സകലതും ആ കപ്പലിനോടൊന്നിച്ച് സാവധാനത്തിൽ ദൂരെപ്പോയി മറയുന്ന കാഴ്ച കരളുരുകുന്ന ദുഃഖത്തോടുകൂടി ആ യുവതി അല്പനേരം നോക്കിനിന്നു. അനന്തരം വിഗതബാധയെപ്പോലെ അവൾ സമുദ്രതീരത്തിലെ പാറക്കെട്ടുകൾക്കും മുൾച്ചെടികൾക്കും ഇടയിൽക്കൂടി ആ കപ്പലിനെ തുടർന്നു മുന്നോട്ടു പാഞ്ഞു. സ്വാമിപ്പാറ എന്നു പേരായി, കാറംഭസ്സുക്കവരുവതിനായി കടലിൽചെന്നിറങ്ങുന്നവണ്ണം ഉന്തിനിന്ന ഒരു പാറയുടെ പുറത്ത് അവൾ ചെന്നുചേർന്നു. കപ്പലും അപ്പോൾ അതിനുസമീപം മാത്രമേ എത്തിയിരുന്നുള്ളു. കപ്പലിന്റെ തട്ടിൽ യുവാക്കന്മാർ കൂട്ടംകൂടിനിന്ന് സംസാരിക്കുന്നതും പൊട്ടിച്ചിരിക്കുന്നതുമെല്ലാം അവൾക്കു വ്യക്തമായിക്കാണാൻ കഴിഞ്ഞു. ആക്കൂട്ടത്തിൽ അവളുടെ കാമുകനും കപ്പലിന്റെ കൈവിരിയിൽ പിടിച്ച് അവളെത്തന്നെ നോക്കിക്കൊണ്ട് നില്ക്കുന്നതും അവൾകണ്ടു. ഒരു ഇരുപതുഗജം അകലെക്കൂടിയാണ് കപ്പൽ ഓടിക്കൊണ്ടിരുന്നത്. അവൾക്കും അവളുടെ പ്രണയത്തിനും മദ്ധ്യേ പെട്ടെന്നു പ്രത്യക്ഷമായ ആ മഹോദ

## ചാത്തന്റെ ഉപദ്രവമൊ?

—o—

കേട്ടാൽ വിശ്വസിക്കാൻ പാടില്ലാത്തതും, അനുഭവത്തിൽ പ്രത്യക്ഷപ്പെട്ടതുമായ ഒരു അത്ഭുതം ഓങ്ങല്ലൂർ എന്ന പേരായ ഒരു നമ്പൂതിരി ഇല്ലത്തു തുടങ്ങിയിരിക്കുന്നതായി മാതൃഭൂമി എഴുതുന്നു:—

സാധാരണ, ഇല്ലത്തിന്റെ പൂമുഖത്ത് സന്ധ്യക്ക് വിളക്ക് വെപ്പാൻ പോകുന്ന പതിവുണ്ട്. അതു പ്രകാരം നാലുദിവസംമുമ്പു പോയപ്പോൾ യാദൃച്ഛികമായി ഒരു സത്വം അകത്തേക്കുകടന്നതായി, വിളക്ക് വെപ്പാൻ പോയ കുട്ടിക്ക് തോന്നി. അതിന്നുശേഷത്തെ സംഭവം അത്ഭുതംതന്നെ; തുണി ചീന്തിക്കളയൽ, കണ്ടതു് കണ്ണിന്നുമുമ്പിൽ കാണാതാവുക; പിന്നെ ഒരവസരത്തിൽ എവിടെയെങ്കിലും (വീട്ടിന്നുള്ളിൽ) വെച്ചുകിട്ടുക; ചിലപ്പോൾ ഇന്ന സ്ഥലത്തു വെച്ചിട്ടുണ്ടെന്നു അശരീരി പുറപ്പെടുവിക്കുക; അതാപോയി; ഇതാ അകത്തേക്ക് കടന്നു വരുന്നു എന്നു തോന്നുക, സത്വത്തിനെ കാണാതാവുക; സ്പർശനം ഉണ്ടായതായി തോന്നുക; ചിലപ്പോൾ ആളുകളെ ഭയപ്പെടുത്തത്തക്കവണ്ണം ചില ശബ്ദങ്ങൾ പുറപ്പെടുവിക്കുക; ഉണ്ണാനിരിക്കുന്ന അവസരങ്ങളിൽ ഇല തന്നെത്താൻ നീങ്ങുക; തുടങ്ങിയ സംഭവങ്ങൾ ഏതു വിധത്തിലാണ് തീർക്കേണ്ടതു എന്നു ആലോചിച്ചു യാതൊരു മാർഗ്ഗവും കാണാതെ ആ ഇല്ലത്തുള്ളവർ ദിവസത്തെ തള്ളിവിടുന്നു.

ഇവിടങ്ങളിൽ ജനങ്ങൾ ഈ സംഭവത്തിനെ പലവിധത്തിൽ വ്യാഖ്യാനിക്കുന്നു. ചിലർ ചാത്തന്റെ ഉപദ്രവമാണെന്ന്; ചിലർ മാരണം ചെയ്തതാണെന്ന്; ഇങ്ങനെ പലതും പറഞ്ഞു ഇല്ലത്തെ ജനങ്ങളെ പലേ വിധത്തിലും ഭയപ്പെടുത്തുന്നു. ആക്ഷം ഇന്നതാണെന്നു ഇതേവരെ മനസ്സിലായിട്ടില്ല.

ഈ വക ഉപദ്രവങ്ങൾ നിൎത്തൽ ചെയ്യുന്നതു പുരാതന കാലം മുതൽക്കെ, കാട്ടുമാടത്തിൽ നമ്പൂതിരിയാണത്രെ. അദ്ദേഹത്തിന്റെ അടുക്കൽ ചെന്നു വിവരം ഗ്രഹിപ്പിച്ച സമയം ഒരു ഓലഎഴുതി അടക്കംചെയ്തു കൊടുക്കുകയും, ആയതു് ഇല്ലത്തു ചെന്നുവായിച്ചാൽ ഉപദ്രവം നിൽക്കുമെന്നു പറയുകയും, ചെയ്തു. അപ്രകാരം ഓല കൊണ്ടുവന്നു വായിച്ചപ്പോൾ ഉണ്ടായ സംഭവം, ഇല്ലത്തു നടന്ന കോലാഹലം, വിവരിക്കുവാൻ സാധിക്കുന്നതല്ല. അത്രത്തോളം ഭയങ്കരവും; അത്ഭുതകരവും ആയിരിക്കുന്നു. ഓല വായിക്കുന്നതിനിടയ്ക്കു ആരൊ കയ്യിൽനിന്നു തട്ടിപ്പറിക്കുന്നതായി തോന്നി. എങ്കിലും മുൻകരുതലോടുകൂടി വായിക്കയായിരുന്നതിനാൽ ഓല തട്ടികൊണ്ടുപോവാൻ സാധിച്ചില്ലത്രെ. ഇപ്പോഴും ഇതു ശമിച്ചിട്ടില്ല.

—

ധിയുടെ വിസ്താരം അനുനിമിഷം വർദ്ധിച്ചുകൊണ്ടേയിരുന്നു. അവളുടെ ജീവിതവും അവളുടെ മോഹനസ്വപ്നങ്ങളും എല്ലാം ഒരുനിമിഷത്തിൽ തകന്ന് മുമ്പിൽകണ്ട ജലപ്പരപ്പു പോലെ ശൂന്യമായിതീരുമ്പോലെ അവൾക്കു തോന്നി. പിന്നൊന്നും അവൾക്ക് ഓർമ്മയുണ്ടായില്ല. ഹൃദയഭേദകമായി അവളുടെ കാമുകന്റെ പേര് അത്യുച്ചത്തിൽ വിളിച്ചുകൊണ്ട് ആ ഉയൎന്ന കരിമ്പാറയിൽനിന്ന് അവൾ അഗാധമായ സമുദ്രത്തിലേക്ക് കുതിച്ചുചാടി. യാതൊരാലംബവുമില്ലാതെ പാറകളിൽക്കൂടി തെറിച്ച് തെറിച്ച് അവൾ സമുദ്രത്തിൽചെന്നു വീണു, എന്നേക്കും ഈ ഭൂമുഖത്തുനിന്നും അപ്രത്യക്ഷയായി.

ഫ്രാൻസീനാ വാൻറ്റീഡ് എന്നായിരുന്നു വിഗതഭാഗ്യയായ ആ യുവതിയുടെ പേര്. സ്വദേശത്ത് മടങ്ങിയെത്തുംമുമ്പേ തന്നെ അവളുടെ കാമുകൻ അവളെയും അവളുടെ പ്രണയത്തേയും പൂർണ്ണമായും വിസ്മരിച്ചുകഴിഞ്ഞിരിക്കണം.

—



പൂജയെടുപ്പ് എഴുന്നെള്ളത്ത്

## ൨൧൮ ദിവസം സ്വാതന്ത്ര്യം

പോർട്ട്ലെൻറിൻെറ അതിർത്തിയിലുള്ള ഷെൻറൻ എന്ന ജർമ്മൻഗ്രാമം അടുത്തകാലത്ത് യൂറോപ്പിലെ സ്വതന്ത്രരാജ്യങ്ങളിലൊന്നായിരുന്നു. ലോകമഹായുദ്ധം അവസാനിച്ചപ്പോൾ യൂറോപ്പ് ഒട്ടാകെ ഉണ്ടായ കുഴപ്പങ്ങൾക്കിടയിൽ 218 ദിവസത്തേക്ക് ഈ ഗ്രാമം അതിൻെറ സ്വാതന്ത്ര്യപതാക പറപ്പിച്ചിരുന്നു. വെഴ്സെയിൽസ് സന്ധിക്കുമുമ്പായി കഴിവുള്ളിടത്തോളം ഗ്രാമങ്ങൾ തങ്ങളുടെ കൊടിക്കീഴിൽ കൊണ്ടുവരുന്നതിന് പോളൻറ് ഭഗീരഥപ്രയത്നം ചെയ്തിരുന്നു. എന്നാൽ ഷെൻറൻ ഗ്രാമത്തിലെ ജനങ്ങൾക്ക് പോളൻറിൻെറ വരുതിയിലിരിക്കാൻ മനസ്സുണ്ടായില്ല. അവർ സംഘംകൂടി യൂറോപ്പിലെ ഒരു സ്വതന്ത്രരാജ്യമാണ് അവരുടേതെന്ന് പ്രഖ്യാപനംചെയ്തു. ഗ്രാമത്തിലെ പാതിരിയെ പ്രസിഡണ്ടായും പാരിഷിലെ പ്രമാണിയെ ആഭ്യന്തരമന്ത്രിയായും ഫാറസ്റ്ററെന്ന ഗ്രാമോദ്യോഗസ്ഥനെ യുദ്ധകാര്യമന്ത്രിയായും തിരഞ്ഞെടുത്തു. യുദ്ധകാര്യമന്ത്രിയുടെ പുതിയ സാംസ്ഥാനികസൈന്യത്തിൽ രണ്ടു യന്ത്രത്തോക്കുകളും 110 ഭടന്മാരും മാത്രമാണുണ്ടായിരുന്നുള്ളു. ആഭ്യന്തരമന്ത്രി പോളൻറുകാരുമായി നടത്തിയ ആലോചനകളുടെ ഫലമായി 1000 പേർമാത്രം ഉണ്ടായിരുന്ന ഈ ഗ്രാമത്തെ ഒരു സ്വതന്ത്രരാജ്യമായി പോളൻറു അംഗീകരിച്ചു. ഈ ഗ്രാമം 218 ദിവസം ഒരു സ്വതന്ത്രരാജ്യമായി കഴിഞ്ഞു. അപ്പൊഴേക്കും ജർമ്മനിയും പോളൻറും തമ്മിലുണ്ടായ അതിർത്തിനിർണ്ണയംമൂലം സ്വമനസ്സാലെ മേൽപറഞ്ഞ ഗ്രാമമന്ത്രിമാർ അവരുടെ രാജ്യത്തെ ജർമ്മനിയോടു ചേർക്കുകയുംചെയ്തു. പ്രസിഡണ്ട് വീണ്ടും പഴയ പാതിരിഉദ്യോഗം സ്വീകരിച്ചു.

---

യുവാവ്:—ഈ ഇടപ്പ് ഇത്ര നീണ്ടതാണെന്ന് ഞാൻ അറിഞ്ഞിരുന്നെങ്കിൽ—

യുവതി:—അപ്പോൾ എന്നെ ചുംബിച്ചത് നിങ്ങൾ അല്ലായിരുന്നൊ?

# സങ്കല്പകാമുകൻ

(കെ. ജി. എൻ.)

അനുരാഗഗംഗയുടെ നിർമ്മലപ്രവാഹം യുവഹൃദയങ്ങളിൽ പുളകപാളിപൂർണ്ണമെന്ന് അന്നു ഞാൻ അറിഞ്ഞിരുന്നില്ല. ഒരു വിദ്യാർത്ഥിയുടെ വിലക്ഷണനിരീക്ഷണശാലയിൽക്കൂടെ സങ്കല്പസൗധം രചിച്ച് അനുനിമിഷം അന്തർദ്ധാനം ചെയ്യുന്ന കാമിനീകാമുകന്മാരുടെ ദിവ്യാപദാനങ്ങൾ എൻ്റെ രസശൂന്യമായ ചിന്താപരിസരങ്ങളിൽ പുതുമയില്ലാത്ത കവിതപോലെ കേവലം വിരസമായിത്തീർന്നിരുന്നു. ലജ്ജാവതിയായ നായിക പ്രണയപരിഭവം മൂലം ശുണ്ഠിപിടിക്കുന്നതും, ആ ആരാധ്യദേവതയെ പ്രസാദിപ്പിക്കുവാൻ കൊഞ്ചിക്കുഴഞ്ഞണയുന്ന കാമുകൻ സ്വൈരസല്ലാപംചെയ്തു രസിക്കുന്നതും, അനുരാഗരസാനുഭൂതിയെ സാത്മീകരിക്കുംവണ്ണം സരസമായി ശൃംഗരിക്കുന്നതും എല്ലാം മാനവസംസ്കാരത്തെ താറുമാറാക്കുന്ന നിഷ്ഠൂരസംഭവമാണെന്നായിരുന്നു എൻ്റെ വിശ്വാസം.

ഊഹാപോഹങ്ങൾക്കും അതീതമായ ഭാവനാമണിമന്ദിരത്തിൽ വശ്യവചസ്സായ കവികൾ കടക്കണ്ണിൽനിന്നു വിനിർഗ്ഗളിക്കുന്ന കടാക്ഷവിക്ഷേപത്തെ സ്ഫടികക്കുപ്പിയിലിട്ട പരൽമീനെന്നതുപോലെ തരളിതമാക്കി, ആലോചനാസുഭഗമാക്കി പ്രദർശിപ്പിച്ചിരുന്നെങ്കിലും മാംസളമായ ആ അനിത്യതയുടെ വാസ്തവരൂപം ആരാഞ്ഞു ഞാൻ ഉഴറിയിരുന്നു. സൗന്ദര്യസമ്പൂർത്തിയുടെ നേരിയ പരിസ്ഫുരണം, യാഥാർത്ഥ്യത്തിലേക്കു തന്നെയോ പ്രവഹിക്കുന്നതെന്നായിരുന്നു എൻ്റെ സംശയം. വിശേഷാത്തരമായ ഏതൊന്നിനെയോ തേടി, അങ്ങനെ, പരുപരുത്ത ലോകത്തിൻ്റെ മുമ്പിൽ നമ്രശിരസ്കനായിനിന്നു കൊണ്ടു ഞാൻ മൂകതയുടെ ഇരുളടഞ്ഞ മുഖത്തു നോക്കി നിശ്വസിക്കുന്നു.

അന്നൊരു രാത്രിയിൽ വിശ്വവിഖ്യാതയും സുശീലയുമായ ഒരു പേർഷ്യൻകന്യകയുടെ ദുരിതസമ്പൂർണ്ണമെങ്കിലും പ്രണയമസൃണവും ആവേശജനകവുമായ ജീവിതരംഗങ്ങളെ ചിത്രീകരിച്ചിരുന്ന ഒരു "സിനിമ" കാണുവാൻ ഞാൻ നിർബന്ധിതനായി. "അനാർക്കലി" എന്നറിയപ്പെടുന്ന ആ ബാലിക അക്ബർപാദുഷായുടെ പുത്രീനിർവ്വിശേഷമായ വാത്സല്യത്തിനു പാത്രമായിത്തീരുന്നതും അന്തഃപ്പുരസഖാവായ "സലീം" രാജകുമാരനെ പ്രണയദേവതയെപ്പോലെ സമാരാധിക്കുന്നതും ഒടുവിൽ അക്ബറുടെ നിശിതമായ ആജ്ഞാശക്തിയും അനാർക്കലിയുടെ വിശേഷാത്തരമായ പ്രണയപ്രവാഹവും തമ്മിലുണ്ടാകുന്ന സംഘട്ടനത്തിൽ സാധുവായ ബാലിക ഒരു ശവകുടീരത്തിൻ്റെ അന്തർഭാഗത്ത് ജീവനോടെ വിലയംപ്രാപിക്കുന്നതും ഞാൻ കണ്ടു.

എൻ്റെ ഹൃദയം അതിനുമുമ്പനുഭവിച്ചിട്ടില്ലാത്ത ചില അസ്വാസ്ഥതകൾക്കു വിധേയമായി. അനാഥയായ ആ പെൺകുട്ടിയുടെ ശോകാത്മകമായ ദുരന്തജീവിതത്തെപ്പററിയുള്ള ചിന്ത മാറാതെ ഹൃദയത്തിൽ നിലനിന്നു. അംഗലാവണ്യവും സ്വഭാവസൗഷ്ഠവവും തികഞ്ഞ ഒരു നിഷ്കളങ്കയുവതിയെ പ്രേമത്തിൻ്റെ പേരിൽ നിയമദണ്ഡം നിർദ്ദയം തേജോവധംചെയ്തു. അവൾ കുലീനയും മൃദുലവികാരപരവശയുമായിരുന്നിരിക്കാം. അവളുടെ വിലതീരാത്ത ജീവൻ ആശാനിഷേവിതമായ സലിംകുമാരനെ സമാരാധിക്കുന്നുണ്ടാവാം. അഹോ! വിധിവൈപരീത്യത്തിൻ്റെ നിയന്ത്രണാതീതമായ ചാപല്യപ്രകടനം ആ

സൗന്ദര്യദേവതയുടെ സൗകുമാര്യപ്രകൃതിയിൽ കാകോളവർഷം ചൊരിഞ്ഞു!! അവളുടെ ജീവിതസങ്കടം ഹൃദയമില്ലാത്ത ലോകം ശിലാഖണ്ഡമെന്നപോലെ നിർവികാരമെന്നു വിധിയെഴുതി. എങ്കിലും ഞാൻ അവളുടെ ജീവിതഗതിയിൽ വന്നിരുന്ന അത്ഭുതകരമായ മാററവും, അനിശ്ചിതാവസ്ഥയിലും പ്രേമമയിയായ കന്യക സലിമിന്റെ അനുരാഗരസാനുഭൂതി നുകർന്നു മതിമറന്നു നിൽക്കുന്നതും ഓർത്തു കോൾമയിർക്കൊണ്ടുപോയി. അവരുടെ ദിവ്യാനുരാഗപ്രചോദനവും നർമ്മസംഭാഷണചതുരതയും ഒരാവൃത്തി ഞാൻ സ്മരിച്ചു. അനാർക്കലിയുടെ സന്നിധിയിൽ സലിം അനുഭവിച്ച നിർവൃതികരമായ ആനന്ദപാരാവാരമാരാഞ്ഞു തന്നെയായിരിക്കണം, ഞാൻ സങ്കല്പലോകത്തിൽ അനാർക്കലിയോടു പ്രണയയാചനചെയ്തും, വാടിത്തളർന്ന അവളുടെ മുഖസരോജം പ്രസന്നമാകുവാൻ ആഗ്രഹിച്ചും ആ കാമിനീമാനസത്തെ കുസുമവർഷം ചെയ്തു സമാരാധിച്ചുതുടങ്ങിയതു്. അത്ഭുതപ്രകൃതിയുടെ വശീകരണതന്ത്രത്തിൽ വിരസവൃത്തിയായ ഞാൻ, അംഗനാമണികളുടെ സൗന്ദര്യലഹരി നുകർന്നുന്മദിക്കുകയാൽ ഒരു സങ്കല്പ കാമുകനായിതീർന്നു. എന്റെ ജീവിതോദ്ദേശ്യം ക്ഷണപ്രഭപോലെ മാറിത്തുടങ്ങി.

ദിവസങ്ങൾ രസകരമായി മുന്നോട്ടുപോയി. ഇതിനിടയിൽ അംഗലാവണ്യംതികഞ്ഞ അനേകം യുവതികൾ എന്റെ ഗുണദൃഷ്ടിയിൽക്കൂടെ കടന്നുപൊയ്ക്കൊണ്ടിരുന്നു. അവർക്കും പ്രണയദാഹത്താൽ വരണ്ടു വിവശമായിതീർന്ന എന്റെ ദഗ്ദ്ധഹൃദയത്തെ അല്പമെങ്കിലും ശീതളമാക്കുവാൻ കഴിഞ്ഞിരുന്നില്ല. മന്മഥകഥാഗന്ധം ഗ്രഹിക്കാത്ത ഗ്രാമീണാംഗനമാരും ശൃംഗാരതരളിതകളെന്നു സാഹിത്യവിഖ്യാതകളായ തിലോത്തമാദികളും എന്റെ പ്രേമാപഗ്രഥനസരണിയിൽ എങ്ങുമേ മിന്നിത്തിളങ്ങിയില്ല. അഭിനയപാടവത്താൽ ഹൃദയമിളക്കുന്ന സുലോചനയ്ക്കോ, സാഹിത്യലോകത്തിലുദിച്ചുയർന്നു മനംകവരുന്ന സരസകളായ സങ്കല്പകാമിനികൾക്കോ എന്റെ പേരിൽ നിഷ്കളങ്കമായ അഭിനന്ദനത്തിനർഹതയില്ലാതായി. അതുവരെ എന്റെ മാംസചക്ഷുസ്സുകൾ ദർശിച്ചിട്ടില്ലാത്ത—കാവ്യലോലുപമായ ഹൃദയം സങ്കല്പിച്ചിട്ടില്ലാത്ത—അക്ഷയപ്രണയമസൃണയായ ഒരു ദിവ്യാംഗനയുടെ വിദൂരസ്മരണയാൽ, ജീവിതസാക്ഷാത്കാരം നേടിയ യതീന്ദ്രന്റെ നിശ്ചലഗാംഭീര്യം പൂണ്ടു് ചിലപ്പോഴൊക്കെ ഞാൻ മതിമറന്നുതുടങ്ങി.

ചപലമായ ലോകം വികൃതിക്കു കൂത്തരങ്ങായി. എന്റെ ചിന്താപരിസരങ്ങൾ 'കമനീയകായകാന്തി കലരുന്ന' കാമിനീജനങ്ങളുടെ നിസർഗ്ഗസൗന്ദര്യത്തിൽ ഓളംതല്ലി. 'തുടുതുടെ സ്ഫുരിച്ചെഴുമധരപല്ലവം' വിടുർത്തി ഒരുവൾ എന്നെ സാന്ത്വനപ്പെടുത്തുമ്പോൾ, മങ്ങിയ കവിൾത്തടങ്ങളിൽക്കൂടെ ചുടുകണ്ണീർക്കണം പൊഴിഞ്ഞുകൊണ്ടു മറെറാരുവൾ അലട്ടുകയായി.

അവൾ ആരാണു്? ഹാ! ഇതൊന്നുമാത്രമായി എന്റെ തരളഹൃത്തിനു ചിന്താവിഷയം. മറവിയുടെ മയക്കത്തിൽ മനംവെന്തു ഞാൻ അവളെത്തേടി. അവളുടെ ജീവാപദാനങ്ങൾ മനോമുകുരത്തിൽ വിശദമായി നിഴലിക്കുംതോറും വാസ്തവപ്രകൃതിയുടെ മുമ്പിൽനിന്നു അവൾ അജ്ഞേയമായ ഏതോ മായാലോകത്തിലേക്കു മായുന്നതായി എനിക്കു തോന്നി. പ്രണയവിഭ്രമത്താൽ അസ്വസ്ഥമായ തപ്തഹൃദയം പിന്നെയും ചോദിക്കുകയാണു് "അവൾ എവിടെ" എന്നു്. അതെ; അവളെവിടെ?

എന്റെ ദയനീയമായ അവസ്ഥാന്തരമോർത്തു ഈ അപാരമായ അജ്ഞതയ്ക്കിടയിൽ എവിടെയോ അവൾ വിലാസിനിയെപ്പോലെ മന്ദഹസിച്ചു രസിക്കുന്നുണ്ടായിരിക്കണം. നിർഭാഗ്യഹൃദയം ആ ദിവ്യസന്നിധിപൂകുവാൻ പിടയുന്നു. എന്തുചെയ്യട്ടെ പ്രേമഗീതം മുഴക്കുന്ന പുലരി എന്നെനോക്കി നിത്യവും പരിഹാസപ്പുഞ്ചിരിപൊഴിഞ്ഞു. മന്ദമാരുതൻ ഈ ഹത

ഭാഗ്യന്റെ വ്യഥിതചിത്തത്തെ നിർദ്ദയം നീററി. എന്റെ പ്രണയപരാജയത്തെ പൂങ്കുയിൽ ഏററുപാടി.

അഹോ! ഞാൻ അനുഭവിച്ച വേദന!! അതെത്ര ദുസ്സഹം!! അനുനിമിഷം മരിച്ചുകൊണ്ടിരിക്കുന്ന ഒരു നിസ്സഹായ ജീവി അനുഭവിക്കേണ്ട ആ ദുസ്സഹവേദന—സംഭവ ബഹുലമായ ജീവിതനാടകത്തിൽ പ്രേമാർത്തിയാൽ എനിക്കു പ്രഥമമായി അനുഭവപ്പെട്ട ആ ദുരിതപൂരിതമായ വേദന—സ്ത്രീസുഷമയുടെ പ്രലോഭനീയമായ വശീകരണ ശക്തിയാൽ അനുഭവിച്ചു ഞാൻ വാടിത്തളർന്നു. വിരസതയുടെ കേളീരംഗമെന്നു കരുതി നിരുന്മേഷപൂർവ്വം വീക്ഷിച്ചിരുന്ന പരിസരങ്ങൾ ഹാ! ഇന്നെത്ര മാത്രം മധുര മധുരമായി തീർന്നിരിക്കുന്നു!!

ഞാൻ അവളെ—ആ അഭൗമജ്യോതിർസ്വരൂപിണിയായ ദേവാംഗനയെ—തേടിപ്പുറപ്പെടാൻ നിസ്സങ്കോചം ഹൃദയം മന്ത്രിച്ചു. ലോക ഭോഗങ്ങളുടെ അനിത്യതയിൽ മനമുരുകി വൈരാഗ്യമുന്നിയിരുന്ന അന്നത്തെ ഞാൻ എവിടെ? വിദ്യുല്ലതികപോലെ മിന്നിമായുന്ന മാനവാഭിലാഷത്തിൻ പിമ്പേ ആ ക്ഷണിക സൗന്ദര്യത്തെ സമാരാധിക്കുവാൻ തയാറായ ഇന്നത്തെ ഞാൻ എവിടെ?

ഒരു സായാഹ്നത്തിൽ ഞാൻ അവളെ തേടി പുറപ്പെടുകതന്നെ ചെയ്തു. സുന്ദരസുമങ്ങൾ വിടർന്നു വിലസുന്ന പല്വലങ്ങളും, മഹാഗിരികളുടെ സാനുപ്രദേശവും, ഗംഭീരമായ ഗുഹാമുഖവും ജന നിബിഡമായ ആപണവീഥിയും ജനശൂന്യമായ മണലാരണ്യവും എല്ലാം ഉല്ക്കണ്ഠാപൂർവ്വം തിരഞ്ഞു. അവളുടെ സാമീപ്യസൗഖ്യം ഞാൻ എത്രമേൽ ആർത്തിപൂർവ്വം ആഗ്രഹിച്ചുവോ അത്രമേൽ അവൾ അകന്നുകൊണ്ടിരുന്നു.

പ്രേമത്തിന്റെ പേരിൽ ഞാൻ നിരാശതയെ സമാരാധിച്ചു. ആ അവിച്ഛിന്നമായ ജീവിത പ്രയാണത്തിനിടയിൽ എന്റെ വ്യാമോഹതിമിരം നീങ്ങി സുവർണ്ണകാലത്തിന്റെ അരുണോദയമുണ്ടാകുമെന്നു ഞാൻ പ്രതീക്ഷിച്ചില്ല. മങ്ങിയുമിടയ്ക്കിടെ വിളങ്ങിയും ശോഭിക്കുന്ന ഒരു കെടാവിളക്കിന്റെ ദീപ്തിമത്തും അനസ്യൂതവുമായ സൗഭാഗ്യ പ്രവാഹത്തെ അടുത്ത പ്രഭാതം വിളംബരം ചെയ്തു. പ്രേമാന്ധകാരത്തിലെ നെടുമോഹനിദ്രവിട്ടു ഞാനുണർന്നു.

അസ്തമയ സൂര്യന്റെ തങ്കരേഖ പൂശുകയാൽ ചുടുചുടുത്ത കവിൾത്തടത്തോടു കൂടി പ്രകൃതി എന്നെ ഒരിക്കൽ ആശ്ലേഷിച്ചു. അടുത്ത നിമിഷത്തിൽ തന്നെ ഉഗ്രമായ കാർമേഘസംഘട്ടനത്താൽ ഞെട്ടിത്തരിഞ്ഞ ഞാൻ ഭയചകിതനായി നിരാശ്രയനെപ്പോലെ സുഖസന്ദായകമായ സുഷുപ്തിയിലേക്ക്—കുബേര കുചേല ഭേദമില്ലാതെ ജീവജാലങ്ങളെ നിത്യവുമനുഗ്രഹിച്ചു താലോലിക്കുന്ന ആ യഥാർത്ഥസായൂജ്യ സൗഖ്യപദത്തിലേക്കു—അണയുകയായി. എന്തൊക്കെയാണു അവിടെ—ആ സ്വപ്നലോകത്തിൽ—ഞാൻ ദർശിച്ച സംഭവപരമ്പരകൾ? അഹോ! നിഷ്ഠുരമായ ലോകമേ! ഞാൻ അവിടെ അനുഭവിച്ചതെന്തുതന്നെയായാലും ഇനിവരാത്തവണ്ണം കഴിഞ്ഞുപോയ ഭൂതകാല ചരിത്രത്തിലേക്ക് എന്നെ നീ വീണ്ടും വലിച്ചിഴയ്ക്കുകതന്നെ ചെയ്തു. ഞാൻ ഏതൊരു ചിന്തയാൽ അനുനിമിഷം തരളിതഹൃദയനായി തീർന്നിരുന്നുവോ, യാതൊരു രൂപവിശേഷത്തെ ദർശിക്കുവാൻ എന്റെ ചടുലനയനം നിമിഷംപ്രതി ആഗ്രഹിച്ചുവോ ആ പ്രേമമൂർത്തിയായ കന്യക എന്റെ അന്വേഷണ പഥത്തിൽ പ്രഭാത സൂര്യനെപ്പോലെ ആകർഷണീയയായി പ്രത്യക്ഷപ്പെട്ടു. പ്രവാളാധരം വിടർത്തി മധുര മധുരം അവൾ ചോദിക്കുകയാണ് "അങ്ങ എന്തിന് എന്നെയോർത്തു വിരയുന്നു" എന്ന്. ഞാൻ സാവധാനം മന്ത്രിച്ചു:—

"ഹാ! അനാർക്കലി! ഭവതിയുടെ ജീവിതം സമാരാദ്ധ്യമായ സംഭവബാഹുല്യത്താലും അകൃത്രിമപ്രണയപ്രഭാവത്താലും സമുജ്ജ്വലവും ദുരിതപൂരിതമായ സംഭവപരമ്പരകൾക്ക് നിദാന

## ഒരു മോട്ടോർ രാക്ഷസൻ

ലോകത്തുള്ള മോട്ടോർകാറുകളിൽവച്ച് ഏററവും ശക്തിമത്തായിരിക്കത്തക്കവണ്ണം ഒരു കാർ വുൾവെർഹാംപ്ടനിൽ നിർമ്മിച്ചുവരുന്നു. മുപ്പത്താറടിനീളവും, രണ്ടു എഞ്ചിനും, എട്ടു ചക്രങ്ങളും ഇതിനുണ്ടായിരിക്കും. ട്ടയർ ഓരോന്നിനും നൂറുപവൻ വിലയാണ്. മണിക്കൂറിൽ നാനൂറുമൈൽ വേഗം ഇതിനുണ്ടാകുമെന്നാണ് ഇതു രൂപകല്പനംചെയ്ത ക്യാപ്ററൻ ജി. ഈസ്റ്റൻ കരുതുന്നത്.

---

വുമാണെങ്കിലും പ്രണയദാഹത്താൽ വിവശമായി തീർന്ന എൻെറ ദൃഷ്ടിയിൽ ഇനിയും വിലതീരാത്ത ഒരു രത്നംതന്നെയാണ്. ഭവതിയുടെ പാവനമായ നാമം ത്യാഗമാഹാത്മ്യത്തെ പ്രകീർത്തനം ചെയ്യുന്നു. ദേവീ! ഭവതിയുടെ പേരിൽ ഞാൻ ഇനിയും എന്തൊരു സായൂജ്യത്തിലേക്കാണുയരുന്നത്. ഭവതിയുടെ ജീവിതമാഹാത്മ്യത്തെ മൂഢലോകം ഇനി ഒരിക്കൽ അറിയുന്നതുവരെ ഞാൻ അസ്വസ്ഥനാണ്. എൻെറ ജീവിതം—ഹാ! അതെത്ര വിശിഷ്ടം!!"

അവൾ ഒന്നു മന്ദഹസിച്ചു അത്രമാത്രം. അവളുടെ പുളകംപൂണ്ട പൂമേനി അപ്രത്യക്ഷമായി. സംതൃപ്തനായ ഞാൻ ഉണർന്നു. ശിലാഖണ്ഡനിർമ്മിതമായ ഒരു കുടീരവലയത്തിൽ അംഗലാവണ്യത്തിൻെറ അക്ഷയസമ്പത്തും പ്രേമത്തിൻെറ നിഷ്കളങ്കപ്രഭയാൽ അത്യുജ്ജ്വലയുമായ "അനാർക്കലി" ഇന്നും ഭൗതികസുഖേച്ഛയുടെ അനിത്യതയോർത്തു നിശ്വസിക്കുന്നുണ്ടാവണം. അഹോ! അവൾ എന്നെ അനുഗ്രഹിച്ചു. പ്രേമാരാധകനായ ഞാൻ നിസ്സംഗനിർവൃതി പൂകിയ അവളുടെ മുമ്പിൽ ഇന്നും ഒരു കാമുകൻതന്നെയോ? ആവോ!!!

---

## അസ്ഥിവാരത്തിന്നടിയിൽ

—o—

ലിവർപ്പൂൾ സർവ്വകലാശാലയിലെ ഒരു പ്രഫസറായ ബ്ലാക്ക്മാൻ ഇയ്യിടെ അദ്ദേഹത്തിൻെറ മൂന്നു സ്നേഹിതന്മാരുമായി പുരാതന ചരിത്രാന്വേഷണത്തിന്നായി ഈജിപ്ററിൽ പോയിരുന്നു. ഉത്തര സൂഡാൻ സമീപം പുരാണവസ്തുവിജ്ഞന്മാരുടെ ദൃഷ്ടിക്കു വിഷയമാകാതെ കിടന്ന ഒരു സ്ഥലം ഖനനം ചെയ്തതിൽ അതിപുരാതനമായ ഈജിപ്ഷ്യൻ നാഗരികതയുടെ വിസ്മയകരമായ പല അവശിഷ്ടങ്ങളും അവർക്കു കണ്ടുകിട്ടിയിരിക്കുന്നു. അതിമനോഹരമായ ഒരു ദേവാലയത്തിൻെറ നഷ്ടാവശിഷ്ടങ്ങളാണ് അക്കൂട്ടത്തിൽ പ്രാധാന്യത്തെ അർഹിക്കുന്നത്. പല വിധത്തിലുള്ള മണികൾ, നീലനിറത്തിലുള്ള ഓട്ടുകൾ, ചെമ്പുകൊണ്ടുള്ള ആയുധങ്ങൾ, പലവിധത്തിലുള്ള പാനകൾ, ഇവയെല്ലാം ഈജിപ്ഷ്യൻ ചക്രവർത്തിയായിരുന്ന ഫാറൊ അക്കനാററൻെറ കാലത്തുള്ളവയാണത്രെ. ഓട്ടുകളിൽ അദ്ദേഹത്തിൻെറ നാമധേയം കാണാനുണ്ട്. ആ ചക്രവർത്തിയാണ് ബഹുദൈവാരാധനയ്ക്കു പകരം ഏകദൈവവിശ്വാസവും ആരാധനയും ഈജിപ്തിൽ നടപ്പാക്കാൻ ഭഗീരഥപ്രയത്നം ചെയ്തതു്.

ദേവാലയം മാത്രമല്ല, ഒരു നഗരത്തിൻെറ പല നഷ്ടാവശിഷ്ടങ്ങളും പ്രഫസർ ബ്ലാക്ക്മാൻ കണ്ടുപിടിച്ചു. നാഗരികരുടെ ശ്മശാനത്തിൽനിന്ന് പലവിധത്തിൽ കുട്ടികൾക്കായുള്ള കളിപ്പാട്ടങ്ങൾ—പൂച്ച, പട്ടി, പന്നിമുതലായവ—കിട്ടുകയുണ്ടായി. അക്കൂട്ടത്തിൽ മുഖംനോക്കാനുള്ള കണ്ണാടികൾ, പലതരം ആഭരണങ്ങൾ, മാലകൾ ഇവയും ഉണ്ടായിരുന്നു. പക്ഷെ, എല്ലാററിലും കൗതുകകരമായി പുരാണവസ്തുവിജ്ഞന്മാർ കരുതുന്നതു മോശയുടെകാലത്തു റാണിയായിരുന്ന ഹാററ്ഷിപട്ടിൻെറ ഒരു ശിലാപ്രതിമയാണ്. ബ്രിട്ടീഷ്മൃസ്യം ഉൾപ്പെടെ ലോകത്തുള്ള പ്രധാനപ്പെട്ട സകല മ്യൂസ്യങ്ങൾക്കുമായി ഈ അവശിഷ്ടങ്ങൾ പ്രഫസർ പങ്കുവച്ചുകൊടുത്തിരിക്കുന്നു.

—o—

# ചിരിയും ചിന്തയും

ഗൃഹനാഥൻ അടുക്കളപ്പണിയെടുക്കുന്നതു് കണ്ടിട്ടു്, അവിടെച്ചെന്ന സ്നേഹിതൻ—

കഴിഞ്ഞതവണ ഞാൻ വന്നിരുന്നപ്പോൾ ഇവിടെ ഒരു വേലക്കാരി ഉണ്ടായിരുന്നല്ലൊ.

ഗൃഹനാഥൻ—അതെ, ഉണ്ടായിരുന്നു. ഞാൻ അവളെ വിവാഹംകഴിച്ചുപോയി.

* * *

"സ്നേഹിതാ, അവളെന്നെപ്പററിക്കയാണല്ലൊ ചെയ്തതു്. അറിഞ്ഞില്ലെ, അവൾ ആ അഞ്ചൽശിപായിയുമായി ഒളിച്ചോടിപ്പോയിരിക്കുന്നു."

"തനിക്കതുവരണം. ഞാൻ അന്നേപറഞ്ഞില്ലെ, എന്നുമെന്നും എഴുത്തയച്ചു ഉപദ്രവമൊന്നുമുണ്ടാക്കിവയ്ക്കരുതെന്ന്."

* * * *

"സ്നേഹിതാ, എനിക്ക് ഈയിടെയായി വീട്ടിൽ ഒരു സൈ്വരവുമില്ല. അവൾക്ക് എപ്പോഴും അവളുടെ ആദ്യ ഭർത്താവിനെപ്പററി പ്രശംസിക്കാനെ സമയമുള്ളു."

"ഓഹോ, ഇത്രയെയുള്ളൊ. നമ്മുടെ ഭാര്യയെപ്പററി പറയുകയാണെങ്കിൽ, അവൾക്കെപ്പോഴും അവളുടെ ഭാവിവരൻെറ കാര്യമേയുള്ളു"

* * *

"അയ്യൊ, കുഞ്ഞു എൻെറ കവിതകളെല്ലാം കൂടി വാരി തീയിലിട്ടിരിക്കുമെന്നു തോന്നുന്നു."

"ഛെ! അങ്ങനെവരില്ല. അവനതു് വായിക്കാൻ അറിഞ്ഞുകൂടല്ലൊ."

* * *

"സ്നേഹിതാ, ഞാൻ നിങ്ങളോടു സഹതപിക്കുന്നു"

"എന്തിന്?"

"എൻെറ ഭാര്യ ഇന്നലെ വിലകൂടിയ ഒരു പട്ടുസാരി വാങ്ങിയിരിക്കുന്നു.

"അതിനെന്തു്?"

"അവൾ ഇന്നു് നിങ്ങളുടെ ഭാര്യയെ കാണാൻ വരുന്നുണ്ടു്."

* * *

യജമാനൻ:—(അർദ്ധരാത്രിക്കു ശേഷം ഉണ ന്നിട്ടു്) എടാ വേലു; നിലാവുദിച്ചോ എ ന്നു നോക്കു്.

വേലു:—ഇല്ല. വെളിയിൽചെന്നു നോക്കിയിട്ട എല്ലാം ഇരുട്ടു്. ഒന്നും കാണാൻവയ്യ.

യജമാനൻ:—എടാ കഴുതെ, ആ വിളക്കെ ത്തുകൊണ്ടുപോയി നോക്കിക്കൂടെ?

* * *

ഡാക്ടർ—നിങ്ങളുടെ ഈ ജലദോഷം ന ല്ലുണമെങ്കിൽ രണ്ടു ദിവസത്തേക്ക് കട കാപ്പിമാത്രമേ കഴിക്കാവൂ.

രോഗി:—ഓഹോ, ആകാമല്ലൊ. ആഹാരത്ത ൻ മുമ്പോ, പിമ്പോ?

* * *

ഒരു കണ്ണുവൈദ്യൻെറ മകളെ വിവാഹ ചെയ്തിരുന്ന ആൾ ഭാര്യയുമായി വൈദ്യൻെ അടുക്കൽ വന്നു.

വൈദ്യൻ:—എന്താ നിങ്ങൾക്കെല്ലാം സുഖം നല്ലൊ, വിശേഷം വല്ലതുമുണ്ടൊ?

ജാമാതാവു്:—കുറച്ചുദിവസമായി അവൾക്കു ണ്ണിനു നല്ല സുഖമില്ല. അതിനൊന്നു റിശോധിച്ചു വല്ല മരുന്നുംചെയ്താൽ കെ ള്ളാമെന്നുണ്ടു്.

വൈദ്യൻ:—കണ്ണിനെന്താ സുഖക്കേട്?

ജാമാതാവു്:—മററൊന്നുമില്ല, ആ തെക്കേ ലെ കേശവനെക്കണ്ടാൽ ഞാനാണെന്ന അവൾക്കൊരു തോന്നൽ.

* * *

രവി:—എന്താ, ഇത്ര ധൃതിയിൽ ഓടുന്നതു്?

സുകു:—വീട്ടിൽ അച്ഛനും അമ്മയുംകൂടി ശ കൂടുന്നു.

രവി:—അല്ല, നിങ്ങളുടെ അച്ഛനാരാ?

സുകു:—അതുതന്നെയാണ് അവർതമ്മിലുമ തർക്കം.

---

# ഇന്ദിരാ ബുക്കുഡിപ്പോ

പേട്ട—തിരുവനന്തപുരം

---

വില്പനയ്ക്കു തയ്യാറുള്ള പുസ്തകങ്ങൾ

ശ്രീ. സീ. വി. കുഞ്ഞുരാമന്റെ കൃതികൾ

| | | രൂ. | | ണ. | | പൈ. |
|---|---|---|---|---|---|---|
| 1. | പഞ്ചവടി (നോവൽ) | 1 | — | 0 | — | 0 |
| 2. | ശ്രീകോവിൽ | 0 | — | 4 | — | 0 |
| 3. | രാഗപരിണാമം | 0 | — | 6 | — | 0 |
| 4. | ഉണ്ണിയാർച്ച | 0 | — | 6 | — | 0 |
| 5. | മാലൂത്തണ്ടാൻ | 0 | — | 3 | — | 0 |
| 6. | ഒരു നൂററാണ്ടിനുമുമ്പ് | 0 | — | 2 | — | 0 |
| 7. | ഞാൻ നമ്പൂതിരിയായാലോ? | 0 | — | 2 | — | 0 |

ശ്രീ. കെ. ദാമോദരൻ ബി. എ. യുടെ കൃതികൾ

| | | | | | | |
|---|---|---|---|---|---|---|
| 1. | ഓമന | 0 | — | 12 | — | 0 |
| 2. | ഇന്ദിര | 1 | — | 0 | — | 0 |
| 3. | പ്രണയപാശം | 1 | — | 0 | — | 0 |
| 4. | ചന്ദ്രപീഡ | 0 | — | 4 | — | 0 |
| 5. | ഹൃദയകലിക | 0 | — | 12 | — | 0 |
| 6. | ഈഴവചരിത്രം | 1 | — | 0 | — | 0 |
| 7. | ഈഴവരുടെ ഇതിഹാസം | 0 | — | 12 | — | 0 |
| 8. | പുരാവൃത്തങ്ങൾ | 0 | — | 6 | — | 0 |
| 9. | സ്നേഹശൃംഖല | 0 | — | 2 | — | 0 |

ശ്രീ. എ. ചക്രപാണി ബി. എ. യുടെ കൃതികൾ

| | | | | | | |
|---|---|---|---|---|---|---|
| 1. | ശ്രീബുദ്ധചരിതം | 0 | — | 12 | — | 0 |
| 2. | ലളിത | 0 | — | 6 | — | 0 |

